# മലങ്കരസഭാദീപം

A FORTNIGHTLY WITH ECUMENICAL VISION

വാല്യം 21 | ലക്കം 21 | പേജ് 6 | 2015 സെപ്റ്റംബർ 1




## ഡോ. യാക്കോബ് മാർ ഐറേനിയോസിന് വീണ്ടും ഡോക്ടറേറ്റ്



ബാംഗ്ലൂർ : മലങ്കരസഭയുടെ കൊച്ചി ഭദ്രാസന മെത്രാപ്പോലീത്താ ഡോ.യാക്കോബ് മാർ ഐറേനിയോസിന് ബാംഗ്ലൂർ സെന്റ് പീറ്റേഴ്സ് പൊന്തിഫിക്കൽ സെമിനാരിയിൽനിന്ന് സ്പിരിചാലിറ്റിയിൽ (മിസ്റ്റിസിസത്തിൽ) വീണ്ടും ഡോക്ടറേറ്റ് ലഭിച്ചു. നേരത്തെ കേരളാ സർവ്വകലാശാലയിൽനിന്ന് ഇംഗ്ലീഷ് ബോധനത്തിൽ അദ്ദേഹം പിഎച്ച്ഡി നേടിയിട്ടുണ്ട്. ഇംഗ്ലീഷ്, ഫിലോസഫി, എഡ്യൂക്കേഷൻ, തിയോളജി എന്നിവയിൽ ബിരുദാനന്തര ബിരുദവുമുണ്ട്. മലങ്കരസഭയിൽ ആദ്യമായാണ് ഒരു മെത്രാപ്പോലീത്താ രണ്ടാമതും ഡോക്ടറേറ്റ് നേടുന്നത്. മലങ്കരസഭയിലെ പണ്ഡിതശ്രേഷ്ഠനായി അറിയപ്പെടുന്ന മെത്രാപ്പോലീത്താ ധ്യാനഗുരു എഴുത്തുകാരൻ, പ്രഭാഷകൻ, കവി എന്നിങ്ങനെ വിവിധ മേഖലകളിൽ തന്റേതായ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ട്. പ.വട്ടശ്ശേരിൽ തിരുമേനിയുടെ പരിശുദ്ധപദവി പ്രഖ്യാപനത്തിന് പ്രത്യേക ശുശ്രൂഷാക്രമം ഉണ്ടാക്കുന്നതിന്റെ ചുമതലയും ഇദ്ദേഹത്തിനായിരുന്നു. ധാരാളം ലേഖനങ്ങളും പ്രാർത്ഥനകളും ഹൂത്തോമകളും രചിച്ചിട്ടുണ്ട്.

## ചെറായി പള്ളിയുടെ പേരിൽ സാമ്പത്തിക തട്ടിപ്പ്; സർക്കാർ ഇടപെടണം : ഡോ. മാത്യൂസ് മാർ സേവേറിയോസ്

കോട്ടയം : ചെറായി സെന്റ് മേരീസ് പള്ളിയുടെ പേരിൽ പത്തുപേർ ചേർന്ന് പള്ളി മാനേജിംഗ് കമ്മിറ്റി എന്ന അവകാശവാദവുമുന്നയിച്ച് ചെറായി സെന്റ് മേരീസ് യാക്കോബൈറ്റ് സിറിയൻ ഓർത്തഡോക്സ് ചർച്ച് ട്രസ്റ്റ് എന്ന പേരിൽ ട്രസ്റ്റ് രജിസ്റ്റർ ചെയ്ത് പള്ളിസ്വത്തുക്കൾ അനധികൃതമായി മാറ്റുന്നതിന് ശ്രമിക്കുന്നുവെന്നും അതിനെതിരെ സർക്കാർ അടിയന്തിരമായി ഇടപെടണമെന്നും ഓർത്തഡോക്സ് സഭാ സുന്നഹദോസ് സെക്രട്ടറി ഡോ.മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ ആവശ്യപ്പെട്ടു. പള്ളിസ്വത്തുക്കൾ സ്വന്തമാക്കാൻ നടത്തുന്ന ഈ ശ്രമം ആശാസ്യകരമല്ലെന്ന് മെത്രാപ്പോലീത്താ പ്രസ്താവനയിൽ പറഞ്ഞു.

## സർക്കാർ സെൻസസ് അനുസരിച്ച് കേരളത്തിൽ ആകെയുള്ളത് അറുപത്തിയൊന്നര ലക്ഷം ക്രിസ്ത്യാനികൾ

### സഭകളുടെ കണക്കുകൾ അനുസരിച്ച് അംഗസംഖ്യ അതിന്റെ ഇരട്ടി

### കണക്കുകൾ സ്വയം പെരുപ്പിച്ച് കാണിച്ച് വിവിധ സഭകൾ

മാത്യൂസ് ജോൺ കോട്ടയം

കോട്ടയം : 2011-ലെ സർക്കാർ സെൻസസ് അനുസരിച്ച് മതാടിസ്ഥാനത്തിലുള്ള ജനസംഖ്യാ കേന്ദ്ര സർക്കാർ പുറത്തുവിട്ടു. അതനുസരിച്ച് ഇന്ത്യയിൽ ആകെ 2.3 ശതമാനം ക്രിസ്ത്യാനികളുണ്ട്. ശതമാനക്കണക്കനുസരിച്ച് ഹിന്ദുക്കളുടെ ജനസംഖ്യ 79.8-ഉം മുസ്ലീങ്ങളുടേത് 14.2 ശതമാനവുമാണ്. കേരളത്തിലെ ജനസംഖ്യയിൽ 54.73 ശതമാനം ഹിന്ദുക്കളും 26.5 ശതമാനം മുസ്ലീങ്ങളും 18.38 ശതമാനം ക്രിസ്ത്യാനികളുമാണുള്ളത്. അതനുസരിച്ച് കേരളത്തിൽ ആകെയുള്ളത് 61,41,269 ക്രിസ്ത്യാനികളാണ് (അറുപത്തിയൊന്ന് ലക്ഷത്തിനാൽപത്തിയോരായിരത്തി ഇരുനൂറ്റി അറുപത്തിയൊൻപത്).

എന്നാൽ ഓർത്തഡോക്സ് സഭയുപ്പെടെയുള്ള വിവിധ സഭകളുടെ അവകാശവാദമനുസരിച്ച് കേരളത്തിലെ ക്രൈസ്തവരുടെ അംഗസംഖ്യ ഇതിന്റെ ഇരട്ടിവരും. സഭകൾ സ്വയം പെരുപ്പിച്ച് കാണിക്കുന്നതാണ് അംഗസംഖ്യയുടെ കണക്കെന്ന് വളരെ വ്യക്തം. സീറോ മലബാർ കത്തോലിക്കരാണ് ഏറ്റവും കൂടുതൽ. അവരുടെ അവകാശവാദം അനുസരിച്ച് അവർ നാൽപത്തിയാറ് ലക്ഷം വരും. ലത്തീൻ കത്തോലിക്കർ 20 ലക്ഷം അങ്ങനെ ആകെ അതുതന്നെ 66 ലക്ഷം. സഭകളുടെ കണക്കുകൾ വ്യാജമെന്ന് വ്യക്തമല്ലേ. ഓർത്തഡോക്സ് സഭയും യാക്കോബായ സഭയും പറയുന്നത് 25 ലക്ഷമുണ്ട് 30 ലക്ഷമുണ്ട് എന്നൊക്കെയാണ്. രണ്ടുകൂട്ടരും ഇരുപത് ലക്ഷം വീതമുണ്ടെന്നു പറഞ്ഞാൽതന്നെ ആകെ നാൽപതുലക്ഷം വരും. മാർത്തോമ്മാക്കാർ 5 മുതൽ 6 വരെ ലക്ഷമുണ്ടെന്നാണ് പറയുന്നത്. റീത്തുകാർ 3-4 ലക്ഷം ഉണ്ടെന്ന് അവകാശപ്പെടുന്നു. വിവിധ പെന്തക്കോസ്ത് സഭാവിഭാഗങ്ങളുടെ കണക്കനുസരിച്ച് അവർ പത്തുലക്ഷത്തിലധികം വരും. സി.എസ്.ഐ.ക്കാരും മൂന്നുനാലു ലക്ഷമുണ്ട്. അതനുസരിച്ച് ഇതെല്ലാംകൂടെ 130 ലക്ഷത്തിലധികം. സർക്കാർ കണക്കിന്റെ ഇരട്ടി. പിന്നീട് തോഴിയൂർ, കൽദായ, ബിലിവേഴ്സ് ചർച്ച് തുടങ്ങിയവ വേറെ. പല സഭകളും അവകാശപ്പെടുന്നതിന്റെ പകുതിപോലും ആളുകൾ അനുയായികളായി ഇല്ലെന്ന് വ്യക്തമല്ലേ. വെറുതേ ജനങ്ങളെ കബളിപ്പിക്കാനും അനുയായികളെ വിഡ്ഢികളാക്കുവാനും രാഷ്ട്രീയ മേഖലകളിൽ അവകാശവാദമുന്നയിക്കുവാനും വേണ്ടി മാത്രമാണ് അനുയായികളുടെ അംഗസംഖ്യ സംബന്ധിച്ച് കള്ളക്കണക്കുകൾ സഭാനേതാക്കന്മാരും സഭാപ്രസിദ്ധീകരണങ്ങളും പടച്ചുവിടുന്നത്. (സർക്കാർ സെൻസസ് സംബന്ധിച്ച് വിവരങ്ങൾ ആഗസ്റ്റ് 26-ാം തീയതിയിലെ വിവിധ പത്രങ്ങളിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്.)

## കാൻസർ ബാധിതനായ മുൻ പ്രസിഡന്റ് ജിമ്മി കാർട്ടർ ഇന്നും സണ്ടേസ്ക്കൂളിൽ പഠിപ്പിക്കുന്നു

ഡോ. അലക്സാർ കാരയ്ക്കൽ

90 വയസ്സുകാരനായ അമേരിക്കയുടെ 39-ാമത് പ്രസിഡന്റ് ജിമ്മിർ കാർട്ടർ താനൊരു കാൻസർ രോഗിയാണെന്ന് സ്വയം വെളിപ്പെടുത്തിയത് ഞെട്ടലോടെയാണ് ലോകം ശ്രവിച്ചത്. തലച്ചോറിൽ നാലു ഭാഗങ്ങളിലായിട്ടാണ് കാൻസർ ബാധിച്ചിരിക്കുന്നതെന്ന് നാൽപതു മിനിട്ട് നീണ്ടുനിന്ന ഒരു പ്രസ് കോൺഫറൻസിൽകൂടി അദ്ദേഹം ലോകത്തെ അറിയിച്ചു. രോഗവിവരത്തെക്കുറിച്ച് അഞ്ചു മിനിട്ട് സംസാരിച്ചശേഷം ലോകമിന്ന് നേരിടുന്ന പ്രശ്നങ്ങളെക്കുറിച്ചും ആത്മീയ ദാരിദ്ര്യത്തെക്കുറിച്ചുമാണ് ഈ നോബൽ സമ്മാന ജേതാവ് പത്രസമ്മേളനത്തിൽ പറഞ്ഞത്. കാൻസർ ബാധിച്ചതിനുശേഷം ആദ്യഞായറാഴ്ച തന്നെ (ഓഗസ്റ്റ് 23) ജോർജിയായിലെ പ്ലയിൻസ് മറാന്ത ബാപ്റ്റിസ്റ്റ് ദേവാലയത്തിലെ സണ്ടേസ്ക്കൂളിൽ ജൂണിയർ സീനിയർ വിദ്യാർത്ഥികൾക്കായി പ്രത്യേകം ക്ലാസ്സുകൾ എടുക്കുകയും അവിടെ സന്നിഹിതരായിരുന്ന വൻ ജനാവലിയോട് തന്റെ രോഗാവസ്ഥയെക്കുറിച്ചും ദൈവം നൽകുന്ന വൻ കൃപകളെക്കുറിച്ചും സംസാരിക്കുകയുണ്ടായി.

നിങ്ങളുടെ ഭാരങ്ങൾ കഠിനമായി വർദ്ധിക്കുമ്പോൾ ശക്തിതരാൻ ദൈവത്തോട് പ്രാർത്ഥിക്കണ മെന്നുള്ള സണ്ടേസ്ക്കൂളിലെ തന്റെ പതിവു വാചകം കാർട്ടർ ഈ ഞായറാഴ്ച



പ്രസിഡന്റ് ജിമ്മി കാർട്ടർ

പ്രസ്താവിച്ചപ്പോൾ അതിന്റെ അർത്ഥവും വ്യാപ്തിയും പതിൻമടങ്ങ് വർദ്ധിക്കുകയാണ് ഉണ്ടായത്.

തലച്ചോറിലെ കാൻസർ അതിവേഗം വ്യാപിച്ചുകൊണ്ടിരിക്കുകയാണെന്നുള്ള വെളിപ്പെടുത്തലിനുശേഷം മൂന്നാം ദിവസം സ്വന്തം നഗരത്തിലെ സണ്ടേസ്ക്കൂളിൽ വിദ്യാർത്ഥികളുമായി ആശയവിനിമയം നടത്തുകയും, ദൈവത്തിന്റെ മനോഹര സൃഷ്ടിയാണ് മനുഷ്യനെന്നുള്ളത് നാം മറക്കരുതെന്നും ജിമ്മി കാർട്ടർ ഉത്ബോധിപ്പിച്ചത് എത്ര മഹത്തരമായിരിക്കുന്നു. വിശ്വാസം, സ്നേഹം, വ്യക്തിബന്ധം എന്നീ വിഷയങ്ങളെ ബലപ്പെടുത്തി ക്രിസ്തീയ സാക്ഷ്യം പൂർത്തീകരിക്കുവാൻ യുവസമൂഹത്തെ അദ്ദേഹം ഉത്ബോധിപ്പിച്ചു.

സ്വതസിദ്ധമായ നർമ്മസംഭാഷണം കൊണ്ടും വശ്യമായ പുഞ്ചിരികൊണ്ടും തന്നെ കാണാനെത്തിയ വൻ ജനാവലിയെ ബൈബിൾ വചനങ്ങൾ ഉദ്ധരിച്ചും വ്യാഖ്യാനിച്ചുകൊടുത്തും താൻ നേരിടുന്ന റേഡിയേഷൻ ചികിത്സയെക്കുറിച്ച് മനസ്സിലാക്കിയും ഏവരുടേയും പ്രാർത്ഥന അഭ്യർത്ഥിച്ചും. 69 വർഷത്തെ ദാമ്പത്യബന്ധത്തിന്റെ ഉടമയായ കാർട്ടർക്ക് ഇന്നത്തെ തലമുറയ്ക്ക് നൽകുവാനുള്ള ഉപദേശം വലുതാണ്.

എന്തെങ്കിലും അഭിപ്രായവ്യത്യാസമുണ്ടായാലും രാത്രി ഉറങ്ങുന്നതിനു മുമ്പ് ഭാര്യ റോസിലിനും താനുമായുള്ള അഭിപ്രായവ്യത്യാസം പറഞ്ഞുതീർത്തിരിക്കും . തന്റെ ജീവിതനേട്ടങ്ങൾക്ക് പ്രേരകമായത് ഈ നല്ല സ്വഭാവമാണെന്ന് അദ്ദേഹം അനുസ്മരിച്ചു. ദൈവം നിങ്ങളുടെ ജീവിതത്തിൽ ഒരു പങ്കാളിയായി തീരുന്നതിന് നിങ്ങളെതന്നെ സമർപ്പിക്കുക - കാർട്ടർ സണ്ടേസ്ക്കൂൾ പ്രസംഗം അവസാനിപ്പിച്ചു.

ഒരു നിലക്കടല കർഷകനും ജോർജ്ജിയ സംസ്ഥാന ഗവർണറും, അമേരിക്കൻ പ്രസിഡന്റും, 2002-ലെ നോബൽ സമ്മാന ജേതാവും, തൊണ്ണൂറാം വയസ്സിലും ജനാധിപത്യത്തിനും മനുഷ്യാവകാശത്തിനും വേണ്ടി പോരാടുന്ന ആളുമായ കാർട്ടർ കഴിഞ്ഞ നാൽപതു വർഷക്കാലമായി സണ്ടേസ്ക്കൂൾ അദ്ധ്യാപകനാണ്.

(ഡെമോക്രാറ്റിക് പാർട്ടിയിൽ ജിമ്മി കാർട്ടറുടെ നേതാവായിരുന്ന അഡ്‌ലായ് സ്റ്റീവൻസണിന്റെ അൻപതാം ചരമവാർഷികത്തിൽ സ്മാരകപ്രഭാഷണം നടത്താനെത്തിയ ഡോ. അലക്സാണ്ടർ കാരയ്ക്കലിനെ കണ്ടപ്പോൾ 1960-കളിൽ പ്രസിഡന്റ് കാർട്ടറുടെ മാതാവ് ലില്ലിയാൻ കാർട്ടർ ഇന്ത്യയിൽ സേവനരംഗത്ത് പ്രവർത്തിച്ച കാര്യം കാർട്ടർ കുടുംബം അനുസ്മരിച്ചു.)

## ധ്യാനപീഠം

ഫാ.സോളമൻ ഒ.ഐ.സി.
കുന്നംകുളം

**സ്ലീബാ പെരുന്നാളിനു ശേഷം ഒന്നാം ഞായറാഴ്ച (വി.മർക്കോസ് 13:30–37)**

ആകാശവും ഭൂമിയും ഒഴിഞ്ഞു പോകും. ഇത് യുഗാന്ത്യ പ്രവചനമാണ്. അത് എപ്പോൾ സംഭവിക്കുമെന്ന് പിതാവല്ലാതെ പുത്രനും അറിയുന്നില്ല. അതുകൊണ്ട് ജാഗരൂകരായി ഉണർന്നും പ്രാർത്ഥിച്ചും കൊണ്ടിരിക്കണം. ഏത് നാഴികയിൽ വന്നാലും സന്തോഷത്തോടെ ഉടയവനെ സ്വീകരിപ്പാൻ തക്കവിധം ഉണർന്നിരിപ്പിൻ എന്ന ജാഗ്രതാ മുന്നറിയിപ്പ് നമ്മുടെ കർത്താവ് രണ്ട് മൂന്ന് സന്ദർഭങ്ങളിൽ നൽകിയിട്ടുണ്ട്.

**1. കർത്താവിന്റെ രണ്ടാമത്തെ വരവ് ഏത് സമയമെന്ന് നിശ്ചയമില്ലാത്തതിനാൽ ഉണർന്നിരിപ്പിൻ.**

യുഗാന്ത്യ ലക്ഷണങ്ങൾ മത്താ.24, മർക്കോ.13, ലൂക്കോ.21 എന്നീ അദ്ധ്യായങ്ങളിൽ പ്രസ്താവിച്ചിട്ടുണ്ട്. ഈ സുവിശേഷങ്ങളിൽ കാണുന്ന പ്രവചനങ്ങൾ പരിശോധിച്ചാൽ ഇനിയും സംഭവിക്കാനുള്ളത് മുകളിൽ ഉദ്ധരിച്ച മൂന്ന് അദ്ധ്യായങ്ങളിലും കാണാം. ആ കാലത്തെ കഷ്ടം കഴിഞ്ഞ ശേഷം സൂര്യൻ ഇരുണ്ടുപോകയും ചന്ദ്രൻ പ്രകാശം കൊടുക്കാതിരിക്കയും ആകാശത്തുനിന്നും നക്ഷത്രങ്ങൾ വീണുകൊണ്ടിരിക്കയും ആകാശത്തിലെ ശക്തികൾ ഇളകിപ്പോകയും ചെയ്യും. അപ്പോൾ മനുഷ്യപുത്രൻ മഹാശക്തിയോടും തേജസ്സോടും കൂടി മേഘങ്ങളിൽ വരുന്നത് അവർ കാണും. സൂര്യൻ ഇരുണ്ടു പോയാൽ ഈ ദൃശ്യലോകം പൂർണ്ണമായി അസ്തമിക്കും. സൗരയൂഥ ക്രമീകരണങ്ങൾ താറുമാറാകും. ഉൽപ. 1:2 ഭൂമി പാഴും ശൂന്യവുമായിരുന്നു. ആ ആദ്യ അവസ്ഥയിലേക്കുള്ള ഒരു തിരിച്ചു പോക്കാവും സംഭവിക്കുന്നത്.സൃഷ്ടിത പ്രകാശങ്ങളുടെ – സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ – തിരോധാനം സമ്പൂർണ്ണമാകുമ്പോൾ താബോർ മലയിൽ ദൃശ്യമായ അത്യുജ്ജ്വല പ്രകാശത്തിലും തേജസ്സിലും മനുഷ്യപുത്രൻ പ്രത്യക്ഷപ്പെടും. ഇത് സംഭവിക്കുന്ന സമയം യേശുക്രിസ്തു പ്രവചിച്ചിട്ടില്ല. പ്രപഞ്ചഗോളങ്ങളിൽ സംഭവിക്കാവുന്ന വ്യതിയാനങ്ങൾ പൂർണ്ണമായി അപഗ്രഥിക്കാൻ ശാസ്ത്രലോകം ശക്തമല്ല. ദൈവത്തിന്റെ കണക്കുകൂട്ടലുകൾ തെറ്റുകയില്ല. മനുഷ്യന്റെ കണക്കുകൂട്ടലുകൾ തെറ്റും. നിങ്ങളുടെ കർത്താവ് ഏതു ദിവസത്തിൽ വരുന്നു എന്ന് നിങ്ങൾ അറിയായ്കകൊണ്ട് ഉണർന്നിരിപ്പിൻ.

യേശുവിന്റെ രണ്ടാമത്തെ വരവ് ഉടനെ ഉണ്ടാവുകയില്ല എന്ന ചിന്ത ആദിമസഭ അഭിമുഖീകരിച്ച ഒരു സങ്കീർണ്ണ പ്രശ്നമായിരുന്നു. ഈ പ്രതിസന്ധിക്ക് ഒരു പരിഹാരം എന്ന നിലയിലായിരിക്കാം മത്തായിശ്ലീഹാ മാത്രം പത്ത് കന്യകമാരുടെ ഉപമ രേഖപ്പെടുത്തിയിരിക്കുന്നത്. മത്താ. 25:1–13. യുഗാന്ത്യപശ്ചാത്തലത്തിൽ വിശ്വാസികളെ ജാകരൂകരും ശ്രദ്ധയോടും ഉണർവോടും ജീവിക്കുന്നവരും ആക്കിത്തീർക്കുവാൻ പത്ത് കന്യകമാരുടെ ഉപമ സഹായകമാണ്. ബുദ്ധിമതികൾ സന്തോഷത്തോടെ മണവാളനോടൊത്ത് പ്രവേശിക്കുമ്പോൾ ബുദ്ധിഹീനകൾ ഞാൻ നിങ്ങളെ അറിയുന്നില്ലായെന്ന ശബ്ദത്തോടെ തള്ളപ്പെടുന്നു. ഉപമ അവസാനിപ്പിക്കുന്നതിങ്ങനെ. ആകയാൽ നാളും നാഴികയും നിങ്ങൾ അറിയായ്കകൊണ്ട് ഉണർന്നിരിപ്പിൻ

**2. കർത്താവിന്റെ പുനരാഗമനവും നമ്മുടെ മരണസമയവും നിനെച്ചിരിക്കാത്ത നാഴികയിൽ ആകുവാൻ സാദ്ധ്യതയുള്ളതിനാൽ ഉണർന്നിരിക്കണം.**

ഒരേ സമയം ജനിച്ച ലക്ഷോപലക്ഷം ജനം ഈ ഭൂമുഖത്തുണ്ട്. ഓരോരുത്തരുടേയും ജീവിതവും അനുഭവങ്ങളും ആയുസ്സും വ്യത്യസ്തമായിരിക്കും. കവടിനിരത്തലിനോ, കൈ രേഖാശാസ്ത്രത്തിനോ, ജ്യോതിഷ ശാസ്ത്രത്തിനോ മനുഷ്യായുസ്സിന്റെ കൃത്യത പൂർണ്ണമായി പ്രവചിക്കാൻ സാദ്ധ്യമല്ല.

യജമാനൻ വരുമ്പോൾ ഉണർവും ഒരുക്കവുമുള്ള ദാസൻ ഭാഗ്യവാൻ. ഭൂമിയിൽ ജീവിക്കാൻ ലഭിക്കുന്ന ആയുസ്സ് എന്ന കാലയളവ് മറ്റുള്ളവരുടെ രക്ഷക്കും, സമാധാനത്തിനും സാന്ത്വനത്തിനുമായി വിനിയോഗിക്കാൻ നമുക്ക് കടപ്പാടുണ്ട്. വാഹനം ഓടിക്കുന്നവർ, വിമാനം പറപ്പിക്കുന്നവർ, ഡോക്ടർമാർ, നേഴ്സുമാർ, മനുഷ്യരാശിയുടെ നിലനിൽപ്പിനും നന്മക്കുമായി ഗവേഷണം നടത്തുന്നവർ, അതിർത്തി സംരക്ഷിക്കുന്ന പട്ടാളക്കാർ ആദിയായവർ രാത്രിയിലെ നീണ്ട യാമങ്ങളിൽ ഉറക്കമില്ലാതെ ത്യാഗം സഹിക്കുന്നത് എത്ര സന്തോഷത്തോടെ നാം അംഗീകരിക്കും. കൊള്ളക്കാർ, തീവ്രവാദികൾ, ചാവേറുകൾ ആദിയായവർ ഉറങ്ങാതെ അവസരത്തിനായി കാത്തിരിക്കുന്നത് അന്യായവും ക്രൂരതയും പ്രവർത്തിക്കാനാണ്. യേശുക്രിസ്തുവിന്റെ സ്നേഹിതർ നന്മ ചെയ്‌വാൻ രാവും പകലും ഉണർവ്വുള്ളവരായിരിക്കണം. ഈ ജീവിതം ദൈവത്തെ അഭിമുഖീകരിക്കാനുള്ള ഒരുക്കകാലമായി ചിന്തിച്ച് പ്രവർത്തിക്കുന്നത് കൂടുതൽ ഉത്തമം. മരണം നിത്യത്വത്തിന്റെ വാതിൽ തുറക്കുന്ന താക്കോലാണ്. (മിൽട്ടൺ)

**3. പരീക്ഷയിൽ അകപ്പെടാതിരിക്കാൻ ഉണർന്നിരിപ്പിൻ.**

പരീക്ഷയിൽ അകപ്പെടാതിരിപ്പാൻ ഉണർന്നിരുന്ന് പ്രാർത്ഥിപ്പിൻ. ആത്മാവ് ഒരുക്കമുള്ളത് ജഡമോ ബലഹീനം.(മത്താ. 26:41)

ആത്മീയ പോരാട്ടങ്ങൾക്ക് നാം വിധേയമാകും. അത് നമ്മുടെ നന്മയ്ക്കായി പ്രയോജനപ്പെടുത്തണം. യുദ്ധം കൂടാതെ വിജയം ഇല്ല. വിജയം കൂടാതെ കിരീടധാരണവുമില്ല. ഞാൻ നല്ല പോർപൊരുതി. ഓട്ടം തികെച്ചു. വിശ്വാസം കാത്തു. നീതിയുടെ കിരീടം എനിക്കായി വച്ചിരിക്കുന്നു. (2 തീമോ. 4:8) സാത്താൻ നഷ്ടപ്പെടുത്തിയ സ്വർഗ്ഗീയ സൗഭാഗ്യത്തിൽ നിന്നും ദൈവമക്കളെ തടയുക എന്നതാണ് സാത്താന്റെ ലക്ഷ്യം. സത്യവും നന്മയും നീതിയും കാംക്ഷിക്കുന്നവരോട് അസൂയ തോന്നുക സാത്താന്റെ സ്വഭാവമാണ്. നിർമ്മദരായിരിപ്പിൻ, ഉണർന്നിരിപ്പിൻ, നിങ്ങളുടെ പ്രതിയോഗിയായ പിശാച് അലറുന്ന സിംഹം എന്നപോലെ ആരെ വിഴുങ്ങേണ്ടു എന്ന് തിരഞ്ഞു ചുറ്റിനടക്കുന്നു. (1പത്രോ. 5:8) നാം ശരീരത്തിൽ ഇരിക്കുന്ന കാലത്തോളം പൈശാചിക പോരാട്ടം തുടർന്നുകൊണ്ടേയിരിക്കും. ജഡമയനായ മനുഷ്യൻ സ്വർഗ്ഗീയമായതിലേക്ക് ഉയരാതിരിക്കാൻ സാത്താൻ പരിശ്രമിച്ചുകൊണ്ടിരിക്കും. ചിലന്തിവലയിൽ അകപ്പെട്ട ജീവി പോലെ സാത്താന്റെ കെണിയിലും വലയിലും കുടുങ്ങിയവരെക്കുറിച്ച് അവൻ സംതൃപ്തനാണ്. സാത്താൻ നമ്മെ തോൽപ്പിക്കരുത്. അവന്റെ തന്ത്രങ്ങളെ നാം അറിയാത്തവരല്ലല്ലോ? (2 കോരി. 2:11) ദൈവത്തെ കൂടാതെ നമുക്ക് ഒന്നും ചെയ്യാൻ സാദ്ധ്യമല്ല. അവനോട് ചേർന്ന് നിന്ന് പൈശാചിക പോരാട്ടങ്ങളെ അതിജീവിക്കണം.

**സ്ലീബാ പെരുന്നാളിനു ശേഷം രണ്ടാം ഞായറാഴ്ച, (വി.മത്താ 16:5–12)**

# സ്ലീബാ പെരുന്നാളിനു ശേഷം ഒന്നാം ഞായറാഴ്ച

പരീശന്മാരുടേയും സാദൂക്യരുടേയും ജീവിതത്തിൽ ആകർഷണീയമായ പല ദോഷവശങ്ങളും നിലനിന്നിരുന്നു. അനുകരണീയമെന്ന് തോന്നാവുന്ന ദുഷ്പ്രവണതകൾ അനുകരിക്കരുതെന്നുള്ള മുന്നറിയിപ്പാണ് ഈ വേദഭാഗത്ത് കർത്താവ് ശിഷ്യന്മാർക്ക് നല്കുന്നത്.

1. പരീശന്മാരുടേയും സാദൂക്യരുടേയും ഉപദേശമാകുന്ന പുളിച്ചമാവ് സൂക്ഷിച്ചുകൊൾവിൻ (മത്താ. 16:12)

**2. പരീശന്മാരുടെ പുളിച്ചമാവാകുന്ന കപടഭക്തി സൂക്ഷിച്ചുകൊൾവിൻ. (ലൂക്കോ. 12:1)**

പുരോഹിത ശ്രേഷ്ഠനായ സാദോക്കിന്റെ വംശാവലിയിൽപ്പെട്ടവരാണ് സാദൂക്യർ. നീതിനിഷ്ഠയുള്ള ജീവിതം നയിക്കുന്നവർ എന്ന നിലയിൽ ആ വാക്കിന് അർത്ഥം കൽപ്പിച്ചിരുന്നു. യഹൂദസമുദായത്തിലെ നേതൃനിരയിൽ മുൻതൂക്കം ഇവർ പിടിച്ചെടുത്തു. യേശുക്രിസ്തുവിന്റെ ജീവിതകാലത്ത് സമുദായ പ്രഭുക്കന്മാരും പുരോഹിതപ്രമാണിമാരും അടങ്ങിയ ഒരു കൂട്ടമായിരുന്നു സാദൂക്യർ. ദേവാലയചുറ്റുപാടും നടന്നിരുന്ന കച്ചവടത്തിന്റെ കുത്തകാവകാശം അവർ സ്വന്തമാക്കി. ദേവാലയത്തിലെ പണമിടപാടുകൾ നിയന്ത്രിച്ചിരുന്നതും സാദൂക്യർ തന്നെ. ആഡംബരപ്രിയരായി സാദൂക്യർ ജീവിച്ചു. മരണാനന്തര ജീവിതത്തെക്കുറിച്ച് വ്യക്തമായ ദർശനമില്ലായിരുന്നു. ഈ ലോകത്ത് സുഖമായി ജീവിക്കാൻ ദൈവം തരുന്ന അനുഗ്രഹങ്ങളാണ് സമ്പത്തും സുഖസൗകര്യങ്ങളുമെന്ന് ചിന്തിച്ച് ജീവിച്ചു. സാദൂക്യരുടേതിൽനിന്നും തികച്ചും വ്യത്യസ്ത ജീവിതദർശനമായിരുന്നു യേശുവിന്റേത്.

വിശുദ്ധ ന്യായപ്രമാണ വിശ്വാസത്തിൽ കലർപ്പുണ്ടാക്കുന്ന യഹൂദന്മാരിൽനിന്നും നിയമം അനുസരിക്കാതെ ജീവിക്കുന്ന സാധാരണക്കാരിൽ നിന്നും വേർതിരിക്കപ്പെട്ടവർ അഥവാ മാറി നിൽക്കുന്നവർ എന്ന അർത്ഥത്തിലാണ് പരീശന്മാർ അറിയപ്പെട്ടിരുന്നത്. വിജാതീയരുമായി ബന്ധപ്പെടാതെ മാറി നിന്നു. ശമര്യാ ഗ്രാമങ്ങളിൽ പ്രവേശിക്കയോ ചുങ്കക്കാരുടെ വീടുകളിൽ കയറുകയോ ചെയ്തിരുന്നില്ല. ചുങ്കക്കാരും പാപികളുമൊത്തുള്ള ഭക്ഷണവും കൂട്ടുകൂടലും പൂർണ്ണമായും നിഷിദ്ധമായിരുന്നു. തങ്ങളുടെ ഉപവാസനിഷ്ടകളും പ്രാർത്ഥനാ രീതികളും ഏറ്റവും ഉയർന്ന ഗ്രേഡിലുള്ളതെന്ന് അവർ സ്വയം വിധിയെഴുതി. ഇവരുടെ മതാനുഷ്ഠാനങ്ങളേയും യേശുക്രിസ്തു വിമർശിച്ചു.

സാദൂക്യരുടെ ഉപദേശം മനുഷ്യമനസ്സിനെ ദുഷിപ്പിക്കുന്ന പുളിമാവ് പോലെയാണെന്ന് യേശു ശിഷ്യന്മാരെ ഉപദേശിച്ചു. ആകയാൽ നാം പഴയ പുളിമാവുകൊണ്ടല്ല, തിന്മയും ദുഷ്ടതയുമായ പുളിമാവുകൊണ്ടല്ല..... (1 കോരി. 5:8) മൂന്നു പറമാവിൽ ചേർത്തു വച്ച അല്പം പുളിമാവ് മുഴുവൻ മാവിനേയും പൂർണ്ണമായി രൂപാന്തരപ്പെടുത്തും പോലെ യേശുക്രിസ്തുവിന്റെ വചനങ്ങളും ഉപദേശങ്ങളും ജീവസ്പർശിയാണ്. പരീശന്മാരുടേയും സാദൂക്യരുടേയും ജീവിതത്തിൽ ആഴത്തിൽ വേരൂന്നിയിരുന്ന ദുഷ്പ്രവണതകൾ മനുഷ്യമനസ്സിൽ വലിയ സ്വാധീനം ചെലുത്തിയിരുന്നു. പരീശന്മാരുടേയും സാദൂക്യരുടേയും ജീവിതത്തിലെ ദോഷവശങ്ങൾ അനുകരിക്കരുതെന്നുള്ള മുന്നറിയിപ്പാണ് പുളിച്ചമാവ് എന്ന വാക്കിൽ കൂടി യേശു ശിഷ്യന്മാർക്ക് നൽകുന്നത്.

പരീശന്മാരുടെ പുളിച്ചമാവാകുന്ന കപടഭക്തി സൂക്ഷിച്ചുകൊൾവിൻ എന്ന മുന്നറിയിപ്പ് കർത്താവ് നൽകുന്നു. കപടമായ ഭാവമോ, അഭിനയമോ കാണിക്കുന്നത് കപടഭക്തിയാകാം. അഭിനയിക്കുന്ന ആളിന്റെ ആത്മാർത്ഥത സ്റ്റേജിൽ വിളങ്ങിയാൽ മതി. ദൈവമനുഷ്യ ബന്ധങ്ങളിൽ ആ ആത്മാർത്ഥത അനുഭവമായാൽ നല്ലതുതന്നെ. കപടമായ അഭിനയശൈലിയിലൂടെ പ്രേക്ഷകരുടെ കൈയ്യടി വാങ്ങിക്കുവാൻ പ്രയാസമില്ല. മതജീവിതത്തിൽ കപടഭക്തിക്ക് വലിയ വശീകരണ ആകർഷണ ശക്തിയുണ്ട്. ഉപരിപ്ലവമായ ആകർഷക മാർഗങ്ങളിലൂടെ ക്രിസ്തീയ ജീവിതം പൂർണ്ണതയിലെത്തുകയില്ല. കാതലായ വിശ്വാസ സത്യങ്ങളിലും ധാർമ്മിക മൂല്യങ്ങളിലും അടിയുറച്ചതായിരിക്കണം ക്രിസ്തീയ ജീവിതം. യേശുക്രിസ്തുവിന്റെ ജീവിതവും ക്രൂശാരോഹണവും ഒരു അഭിനയമല്ല, അത് ഒരു യാഥാർത്ഥ്യമാണ്. ആ ക്ലേശകരമായ പാതയാണ് യേശു ശിഷ്യന്മാർക്ക് വാഗ്ദാനം ചെയ്തിരിക്കുന്നത്.

തുളസി, ചതകുപ്പ, ജീരകം ഇവയിൽ പതാരം കൊടുക്കുകയും ന്യായം, കരുണ, വിശ്വസ്തത ഇങ്ങനെ ന്യായപ്രമാണത്തിൽ ഘനമേറിയത് ത്യജിച്ച് കളയുകയും ചെയ്യുന്നു. പുറമെ നിങ്ങൾ നീതിമാന്മാർ എന്ന് മനുഷ്യർക്ക് തോന്നുന്നു. അകമേയോ കപടഭക്തിയും അധർമ്മവും നിറഞ്ഞവരത്രേ .(മത്താ. 23:23,27,28) മനുഷ്യജീവിതം വെള്ളതേച്ച ശവക്കല്ലറക്ക് തുല്ല്യമാകരുതെന്ന് യേശു ആഗ്രഹിക്കുന്നു. ബാഹ്യമായ സത്യസന്ധത, നേരായ ഭാവം, ആന്തരിക കാപട്യം – മനുഷ്യരെ കാണിക്കുവാനും ആകർഷിക്കുവാനും ഒരു ഭാവം. യൂദായുടെ സ്നേഹചുംബനവും ഒറ്റും ഒരു ഹൃദയത്തിന്റെ രണ്ടു ഭാവങ്ങൾ. വിശ്വസ്തനായ മനുഷ്യന്റെ മുഖഭാവവും നാവും ഹൃദയവും ദൈവസ്നേഹത്തിലും മനുഷ്യനന്മയിലും ലക്ഷ്യം വച്ചിരിക്കും. മറ്റുള്ളവരിൽ നിന്നും നല്ല വാക്കും പുകഴ്ചയും പ്രശംസയും പ്രതീക്ഷിച്ച് നാം നന്മ ചെയ്യണമെന്നില്ല. മറ്റുള്ളവരെ കാണിക്കാനല്ല നല്ല പ്രവൃത്തികൾ, ദൈവതിരുനാമ മഹത്വത്തിന് പ്രഥമസ്ഥാനം നൽകണം.

## പരിശുദ്ധാത്മാവിനോടുള്ള പ്രാർത്ഥന

പരിശുദ്ധാത്മാവെ എനിക്ക് എല്ലാം വെളിപ്പെടുത്തുകയും എനിക്ക് വഴികാണിച്ച് തരികയും എന്നോട് മററുള്ളവർ ചെയ്യുന്നതെല്ലാം ക്ഷമിക്കുവാനും മറക്കുവാനും കഴിവുതരുന്ന ദൈവിക ദാനം തരികയും ചെയ്യുന്നവനും എന്റെ ജീവിതത്തിൽ എല്ലാ ദൈവിക ചിന്തകളിലും ഉള്ളവനുമായ അങ്ങേയ്ക്ക് ഞാൻ നന്ദി പറയുന്നു. എത്രവലിയ ഭൗതിക ആഗ്രഹങ്ങൾ എന്നിലുണ്ടായാലും ഒരു നിമിഷം പോലും അങ്ങയിൽ നിന്ന് അകലുവാനോ വേർപെടുവാനോ ഞാൻ ആഗ്രഹിക്കുന്നില്ല എന്നുഞാൻ തീർത്തു പറയുന്നു. നിത്യമഹത്വത്തിൽ അങ്ങയോടു കൂടെയായിരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ദൈവത്തിന് വിധേയപ്പെട്ടുകൊണ്ട് ഞാൻ അങ്ങയോട് ചേർന്നിരിക്കുന്നു.

ഈ പ്രാർത്ഥന വിശ്വാസത്തോടെ മൂന്ന് ദിവസം അടുപ്പിച്ച് ചൊല്ലുക മൂന്ന് ദിവസത്തിനു ശേഷം നിങ്ങളുടെ അപേക്ഷ തീർച്ചയായും സഫലീകരിക്കും അപേക്ഷിക്കുന്നതിന് മുമ്പ് താഴെപ്പറഞ്ഞിരിക്കുന്ന രണ്ടുകാര്യങ്ങളിൽ ഒന്ന് ചെയ്തിരിക്കുമെന്ന് ഉറപ്പു നൽകുക.

1. അപേക്ഷ സാധ്യമായാൽ ഈ പ്രാർത്ഥന പ്രസിദ്ധീകരിക്കും.

2. ഈ പ്രാർത്ഥനയുടെ പകർപ്പുകൾ എത്രയധികം ആളുകളിൽ എത്തിക്കാമോ അത്ര അധികം ആളുകളിൽ എത്തിക്കും ഇതു പരിശുദ്ധാത്മാവിന്റെ അത്ഭുതങ്ങൾ പ്രചരിപ്പിക്കാൻ വേണ്ടിയാണ്.

താമസിച്ചതിന് ക്ഷമാപണം

റ്റി.സി.

ഒരു അനുസ്മരണം

# പാറേട്ട് മാർ ഈവാനിയോസ് : നീതിബോധമുണ്ടായിരുന്ന മെത്രാപ്പോലീത്താ

ജേക്കബ് കുരുവിള, വട്ടക്കുന്നേൽ



പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് തിരുമേനി കാലംചെയ്തിട്ട് 35 വർഷം. അന്ന് അദ്ദേഹത്തിന് 94 വയസ്സ്.

നീതിബോധമുള്ള മെത്രാപ്പോലീത്താ, ദൈവാശ്രയത്തിലധിഷ്ഠിതമായ അചഞ്ചലമായ സഭാസ്നേഹം, കപടഭക്തിയെ നഖശിഘാന്തം എതിർത്ത മഹാപുരോഹിതൻ, ജീവിതചര്യകളിലും സമയത്തിലും ചിട്ടയും നിഷ്ഠയുമുള്ള സമുന്നത വ്യക്തി, എത്ര ഉന്നതനാണെങ്കിലും അനീതി പ്രവർത്തിച്ചാൽ അതിനെ എതിർക്കുന്ന ധാർമ്മിക ചിന്തകൻ, ദ്രവ്യാഗ്രഹം തൊട്ടുതീണ്ടിയിട്ടില്ലാത്ത സഭാമേലദ്ധ്യക്ഷൻ, തന്റെ സ്വത്തെല്ലാം സഭയ്ക്കു സംഭാവന ചെയ്ത സഭാസ്നേഹി തുടങ്ങിയ നിലകളിൽ തിരുമേനി എന്നും ഓർക്കപ്പെടും

128 വർഷങ്ങൾക്കു മുമ്പാണ് തിരുമേനിയുടെ ജനനം. 1063 മകരം 6 ദനഹാ പെരുന്നാൾ ദിവസം. പുതുപ്പള്ളിപ്പള്ളിയുടെ സ്ഥാപകനായിരുന്ന താഴത്തു ഇട്ടി മാത്യു തരകന്റെയും പുതുപ്പള്ളി കിഴക്കേതിൽ അച്ചാമ്മയുടെയും പ്രഥമ പുത്രൻ. പതിനൊന്നാമത്തെ വയസ്സിൽ ശെമ്മാശുപട്ടം സ്വീകരിച്ച തിരുമേനി. പഴയസെമിനാരിയിൽ താമസിച്ച് എം.ഡി സെമിനാരിയിൽ പഠനം നടത്തി. കൽക്കട്ടാ ബിഷപ്പ്സ് കോളജിൽ ഉന്നത പഠനം.

1908-ൽ വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാൻ മെത്രാൻസ്ഥാനം ഏൽക്കുന്നതിന് യെറുശലേമിലേക്ക് പോയപ്പോൾ പാറേട്ട് മാത്യൂസ് ശെമ്മാശ്ശനും അദ്ദേഹത്തെ അനുഗമിച്ചിരുന്നു.

21 വർഷക്കാലം ശെമ്മാശ്ശനായിരുന്നു. പുതുപ്പള്ളിപ്പള്ളിയുടെ വികാരിയായി മൂന്നര ദശാബ്ദക്കാലം സേവനം അനുഷ്ഠിച്ച മാത്യൂസ് കത്തനാർ പട്ടമേറ്റത് പരുമലപള്ളിയിൽവെച്ചാണ്. 1920 ജൂൺ 7ന്. വൈദികനായശേഷം ആദ്യം അച്ചൻ മാമോദീസാ മുക്കിയത് ബന്ധുവായ കൊല്ലാട്ട് ചെമ്പകശ്ശേരിൽ കുടുംബത്തിലെ റിട്ട.പ്രൊഫ.സി.വി. ഏലിയാസ് സാറിനെയാണ്. പല പ്രാവശ്യം മെത്രാൻസ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ട അദ്ദേഹം മെത്രാൻസ്ഥാനമേറ്റത് കോട്ടയം മാർ ഏലിയാ ചാപ്പലിൽവെച്ച്. 1953 മെയ് 15ന്. കോട്ടയം ഭദ്രാസന സഹായ മെത്രാപ്പോലീത്ത ആയി നിയോഗിക്കപ്പെട്ട തിരുമേനി പാമ്പാടി തിരുമേനി കാലംചെയ്തശേഷം ഭദ്രാസനത്തിന്റെ പൂർണ്ണഭരണം ഏറ്റെടുത്തു. 27 വർഷക്കാലം ഭദ്രാസന മെത്രാപ്പോലീത്താ.

ബി.കൃഷ്ണയ്യർ വാദം കേട്ട സമുദായകേസിൽ പ്രതിഭാഗം ഒന്നാം സാക്ഷിയായി 123 ദിവസം പാറേട്ടച്ചനെ വിസ്തരിച്ചു.

പ.ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ മൂത്രാശയ സംബന്ധമായ ശസ്ത്രക്രിയക്കുവേണ്ടി വെല്ലൂരിൽ പോയപ്പോൾ തന്റെ പിൻഗാമിയുടെ പേർ എഴുതിയ ഒരു കവർ ഒട്ടിച്ച് തിരുമേനിയെ ഏൽപിച്ചതായി പറയപ്പെടുന്നുണ്ട്. അന്ന് കല്ലാശേരിൽ ബാവാ തന്റെ പിൻഗാമിയായി പാറേട്ട് തിരുമേനി വരണമെന്ന് ആഗ്രഹിച്ചിരുന്നു. 1974-ൽ നിരണത്തു നടന്ന മലങ്കര അസോസിയേഷനിൽ മലങ്കര മെത്രാപ്പോലീത്തായ്ക്കു കോടതി നിരോധനം ഉണ്ടായിരുന്നതിനാൽ സീനിയർ മെത്രാപ്പോലീത്താ പാറേട്ട് തിരുമേനിയാണ് അദ്ധ്യക്ഷം വഹിച്ചത്.

ഭരണകാര്യങ്ങളെ സംബന്ധിച്ചിടത്തോളം ദൃഢപ്രതിജ്ഞൻ. ശരിയാണെന്ന് ബോധ്യപ്പെട്ടാൽ പിന്നെ മാറ്റമില്ല. അനീതിയോട് ഒത്തുതീർപ്പുണ്ടാക്കില്ല.

മാർ ഏലിയാ ചാപ്പൽ പുതുക്കിപ്പണിയാൻ പൊതുയോഗതീരുമാനം. ഒരു ഇടവകാംഗം സദുദ്ദേശത്തോടെ പുതുക്കിപ്പണിയുന്നതിനുള്ള മുഴുവൻ ചെലവും നേർച്ചയായി വഹിച്ചുകൊള്ളാമെന്ന് ഏറ്റു. അതങ്ങനെ അംഗീകരിക്കാൻ പാറേട്ട് തിരുമേനി തയ്യാറായില്ല. ഒരു ഇടവകപള്ളി പുതുക്കിപ്പണിയുമ്പോൾ എല്ലാ ഇടവകാംഗങ്ങളുടെയും ചെറുതും വലുതുമായ സഹകരണം ആവശ്യമാണെന്നുള്ള നിലപാടിൽ തിരുമേനി ഉറച്ചുനിന്നു. സുന്നഹദോസിൽ തിരുമേനിയുടെ അഭിപ്രായത്തിന് പൂർണ്ണ പിന്തുണ.

വട്ടക്കുന്നേൽ ബാവായുടെ സ്ഥാനാരോഹണത്തിന്റെ തലേദിവസം ചേർന്ന സുന്നഹദോസിൽ പുതിയ ബാവാ സമർപ്പിക്കുന്ന വിധേയത്വരേഖ (അമാലോക്യ) സംബന്ധിച്ച് ചില ആശയക്കുഴപ്പങ്ങൾ ഉണ്ടായി. കാതോലിക്കാ സുന്നഹദോസിന് പൂർണ്ണമായി വിധേയത്വം സമർപ്പിച്ചില്ലെങ്കിൽ കാതോലിക്കാ സ്ഥാനാരോഹണം നടക്കുകയില്ലാ എന്നു പറഞ്ഞ് പാറേട്ട് തിരുമേനി പാമ്പാടി ദയറായിലേക്ക് പോയി. വട്ടക്കുന്നേൽ തിരുമേനിയുടെ നിർദ്ദേശാനുസരണം ഡോ.തോമസ് മാർ മക്കാറിയോസ് തിരുമേനി പാമ്പാടി ദയറായിലെത്തി തിരുമേനിയുമായി സംസാരിച്ച് പ്രശ്നം പൂർണ്ണമായി പരിഹരിച്ചു. അടുത്തദിവസം ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ കാർമ്മികത്വത്തിൽ നടന്ന കാതോലിക്കാ സ്ഥാനാരോഹണ ശുശ്രൂഷയിൽ തിരുമേനി സംബന്ധിച്ചു.

സെൻട്രൽ ഭദ്രാസന രൂപവൽക്കരണത്തിനു മുമ്പുള്ള ഒരു മാനേജിംഗ് കമ്മിറ്റി തെരഞ്ഞെടുപ്പ്. കോട്ടയം മാർ ഏലിയാ ചാപ്പൽ, ചെറിയപള്ളി എന്നീ ഇടവകകളിലെ പ്രതിനിധികളും സംബന്ധിക്കുന്നത് കോട്ടയം ഭദ്രാസന പ്രതിപുരുഷയോഗത്തിലാണ്. എന്റെ ബന്ധുവായ പി.സി.ചെറിയാൻ മടുക്കാനി മാനേജിംഗ് കമ്മിറ്റിയിലേക്ക് മത്സരിക്കുവാൻ നോമിനേഷൻ കൊടുത്തിരുന്നു. പാറേട്ട് തിരുമേനിയാണ് ഭദ്രാസന പ്രതിപുരുഷയോഗത്തിൽ അദ്ധ്യക്ഷം വഹിക്കുന്നത്. മടുക്കാനിൽ കുഞ്ഞൂഞ്ഞച്ചായൻ തെരഞ്ഞെടുപ്പിന്റെ സാങ്കേതികമായ പിഴവിനെ ചോദ്യംചെയ്തുകൊണ്ട് ഒരു പരാതി വട്ടക്കുന്നേൽ ബാവായ്ക്കു സമർപ്പിച്ചു. പാറേട്ട് തിരുമേനിക്ക് അനിഷ്ടമുണ്ടാകുന്ന ഒരു തീരുമാനവും ബാവാ തിരുമേനി എടുത്തില്ല. മത്സരിച്ചാൽ കുഞ്ഞൂഞ്ഞിച്ചായൻ പരാജയപ്പെടും. പിന്നെ സഭാമാനേജിംഗ് കമ്മിറ്റി നോമിനേഷൻ അസാദ്ധ്യം. ബാവായുടെ ആജ്ഞാപ്രകാരം അദ്ദേഹം സ്ഥാനാർത്ഥിത്വം പിൻവലിച്ചു.

(ശേഷം പേജ് 5-ൽ)

# അബ്ദുള്ള അബ്ദൽ മശിഹാ പാത്രിയർക്കീസിന്റെ വരവും എം.എ. അച്ചനും.....കഴിഞ്ഞലക്കം തുടർച്ച

സി.പി.ഫിലിപ്പ്, ക്യാൻബറ, ആസ്ട്രേലിയ

അബ്ദുൾ മശിഹാ പാത്രിയർക്കീസിനാൽ പ്രഥമ കാതോലിക്കായായി വാഴിക്കപ്പെട്ട കണ്ടനാട് മാർ ഈവാനിയോസ് 1913 -ൽ നിര്യാണമടഞ്ഞശേഷം പന്ത്രണ്ട് വർഷക്കാലത്തോളം വേറൊരു കാതോലിക്കായെ വാഴിക്കാൻ ധൈര്യപ്പെട്ടിരുന്നില്ല. ഇരുകക്ഷികളിലും തമ്മിൽനടന്നുകൊണ്ടിരുന്ന വട്ടിപ്പണക്കേസിന്റെ വിധി തങ്ങൾക്കു പ്രതികൂലമായേക്കുമെന്നുള്ള ഭയവും, പാത്രിയർക്കീസുമായി നടന്നുകൊണ്ടിരുന്ന സന്ധിയാലോചനകൾ വിജയകരമായി പര്യവസാനിക്കുമെന്നുള്ള സുദൃഢ വിശ്വാസവുമായിരുന്നു കാതോലിക്കാ വാഴ്ചയ്ക്ക് കാലവിളംബം വരുത്തിയത്. വട്ടശ്ശേരിൽ മാർ ദീവന്നാസിയോസും പരിവാരങ്ങളും അന്ത്യോഖ്യായിലെത്തി പാത്രിയർക്കീസിനെ നേരിട്ട് കണ്ട് അനേകം പ്രാവശ്യം നടത്തിയ സന്ധിയാലോചനകളിലെല്ലാം പരിപൂർണ്ണ പരാജയത്തിൽ എത്തിയതുനിമിത്തം ഇവിടെ മടങ്ങി എത്തിയശേഷം കാതോലിക്കാ വാഴ്ചയ്ക്കുള്ള സംരംഭങ്ങൾ അദ്ദേഹം നടത്തുകയാണുണ്ടായത്.

മലങ്കരയിൽനിന്നും മടങ്ങി എഴുന്നള്ളുന്നതിനു മുമ്പ് കാതോലിക്കാ സിംഹാസനം മലങ്കരയിൽ ശാശ്വതമായി നിലനിർത്തുന്നതിനുള്ള കൽപ്പനയും പാത്രിയർക്കീസ് എഴുതി ഒപ്പിട്ടുകൊടുത്തിരുന്നു. കാതോലിക്കാ ദിവംഗതനാകുമ്പോൾ അദ്ദേഹത്തിന്റെ സ്ഥാനത്തു മറ്റൊരു കാതോലിക്കായെ വാഴിക്കാൻ നിങ്ങളുടെ മെത്രാന്മാർക്ക് അധികാരമുണ്ട്. അതിൽനിന്നും അവരെ വിരോധിപ്പാൻ ഒരുത്തനും അധികാരമില്ല. എന്നാൽ സകലവും വിവേകപൂർവ്വവും ക്രമമായും പതിവുപോലെയും മലങ്കര മെത്രാപ്പോലീത്താ ആയ ദീവന്നാസിയോസ് അദ്ധ്യക്ഷനായിരിക്കുന്ന കമ്മിറ്റിയുടെ ആലോചനപ്രകാരവും ചെയ്യണം. നിങ്ങളുടെ സ്നേഹത്തോടെ നാം അപേക്ഷിക്കുകയും നമ്മുടെ കർത്താവായ യേശുമിശിഹായുടെ നാമത്തിൽ നിങ്ങൾക്ക് നാം സൽബുദ്ധി ഉപദേശിക്കുകയും ചെയ്യുന്നു. ഈ അധികാരത്തിന്റെ പിൻബലത്തിൽ കോട്ടയം ഇടവകയുടെ മാർ പീലക്സിനോസിനെ (വാകത്താനം) ദ്വിതീയ കാതോലിക്കാ ആയി വാഴിക്കുന്നതിന് ഏവരും കൂടി നിശ്ചയിച്ചു. അങ്ങനെ 1925 ഏപ്രിൽ 30-ാം തീയതി വ്യാഴാഴ്ച വി. മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ നിരണത്തുപള്ളിയിൽവെച്ചു ദ്വിതീയ കാതോലിക്കാ അഭിഷിക്തനായി.

ബഥനി ആശ്രമവും മഠവും സ്തുത്യർഹവും പ്രയോജനപ്രദവുമാവും വിധം അഞ്ചുവർഷക്കാലം (1920-1925) നടത്തിക്കഴിഞ്ഞപ്പോൾ ആശ്രമാദ്ധ്യക്ഷനെ മെത്രാനായി അഭിഷേചിക്കണമെന്ന് വട്ടശ്ശേരിൽ മാർ ദീവന്നാസിയോസും ഇതര മെത്രാന്മാരും കൂടി ആലോചിച്ചു നിശ്ചയിച്ചു. അതിനുള്ള പ്രാരംഭമായി തിരുമൂലപുരം പള്ളിയിൽവെച്ച് 1925 മകരമാസം 15ന് ഫാ. ഗീവർഗീസിന് (എം.എ. അച്ചൻ) റമ്പാൻസ്ഥാനം നൽകുകയുണ്ടായി. നിരണം ഇടവകയുടെ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ (പിന്നീട് മൂന്നാം കാതോലിക്കാ) ആയിരുന്നു പ്രസ്തുത കർമ്മം നിർവ്വഹിച്ചത്. റമ്പാൻ സ്ഥാനാഭിഷേകത്തിനുശേഷം മൂന്നുമാസങ്ങൾ കഴിഞ്ഞ് 1925 മെയ് ഒന്നാം തീയതി നിരണത്ത് പള്ളിയിൽവെച്ച് ഗീവർഗീസ് റമ്പാനെ മാർ ഈവാനിയോസ് എന്ന പേരിൽ മെത്രാനായി അഭിഷേകം ചെയ്തു. തലേദിവസം വാഴിക്കപ്പെട്ട മാർ ബസേലിയോസ് കാതോലിക്കാ ബാവായും കണ്ടനാട് ഇടവകയുടെ യുയാക്കീം മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും നിരണം ഇടവകയുടെ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായും ) തൃതീയ കാതോലിക്കാ) കൂടെയായിരുന്നു അഭിഷേക കർമ്മം നടത്തിയത്. കേരളത്തിന്റെ നാനാ ഭാഗങ്ങളിൽനിന്നും വന്നെത്തിയിരുന്ന ഒട്ടനേകം വൈദികന്മാരും ആയിരക്കണക്കിനു ജനങ്ങളും പ്രസ്തുത കർമ്മത്തിൽ സംബന്ധിച്ചു. രോഗക്കിടക്കയിലായിരുന്ന യുയാക്കിം മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അത്ഭുതകരമാം വിധം എഴുന്നേറ്റ് മദ്ബഹായിലേക്ക് പ്രവേശിക്കുകയും അഭിഷിക്തന്റെ ശിരസ്സിൽ കൈവെക്കുക, അംശവടി പിടിപ്പിക്കുക മുതലായ കർമ്മങ്ങളിൽ സംബന്ധിക്കുകയും ചെയ്തതുകൂടാതെ ദേവാലയത്തിലുണ്ടായിരുന്ന സകല ജനങ്ങളെയും മൂന്നുപ്രാവശ്യം സ്ലീബാ ഉയർത്തി അനുഗ്രഹിക്കുകയും ചെയ്തു.

നിരണത്തുനിന്നു മൂന്നു മൈൽ മാത്രം ദൂരമുള്ള പരുമല സെമിനാരിയിൽ എത്തി താമസിച്ചിരുന്ന വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ കാതോലിക്കാ വാഴ്ച സംബന്ധിച്ച ശുശ്രൂഷകളിലോ മെത്രാഭിഷേക കർമ്മത്തിലോ മനപൂർവ്വം സംബന്ധിക്കാതിരുന്നതിന്റെ കാരണം ഇവിടെ വ്യക്തമാക്കേണ്ടിയിരിക്കുന്നു. പ്രമാദമായ വട്ടിപ്പണക്കേസ് ഹൈക്കോടതിയിൽ നടന്നുകൊണ്ടിരുന്ന അവസ്ഥയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മേലധികാരത്തെ സ്വീകരിക്കുന്നവനാണ് താനെന്ന് കോടതിയിൽ മൊഴികൊടുത്തിരുന്ന മാർ ദീവന്നാസിയോസ് പാത്രിയർക്കീസിന്റെ എതിർസ്ഥാനാർത്ഥിയായ കാതോലിക്കോസിന്റെ വാഴ്ചയിലോ പാത്രിയർക്കീസിന്റെ അനുവാദം കൂടാതെയുള്ള മെത്രാഭിഷേക കർമ്മത്തിലോ സംബന്ധിക്കുന്നപക്ഷം കേസിന്റെ വിധി തന്റെ കക്ഷിക്ക് പ്രതികൂലമായിത്തീരുമെന്ന് ബുദ്ധിമാനായ അദ്ദേഹത്തിന് അറിയാമായിരുന്നു. തന്നെയുമല്ല, പ്രസ്തുത കർമ്മങ്ങളിൽ സംബന്ധിക്കരുതെന്ന് അഭിഭാഷകന്മാരും അദ്ദേഹത്തോട് മുൻകൂട്ടി ഉപദേശിച്ചിട്ടുണ്ടായിരുന്നു. പക്ഷെ തന്റെ മെത്രാഭിഷേക കർമ്മത്തിൽ സംബന്ധിക്കാതിരുന്നതിൽ മാർ ഈവാനിയോസിനും മാർ ദീവന്നാസിയോസിനും അതീവദുഃഖത്തിനു കാരണമായിത്തീർന്നു. കാരണം അവർ തമ്മിൽ പിതാവ് പുത്രൻ ബന്ധമാണ് ഉണ്ടായിരുന്നത്.

ശ്രദ്ധേയമായ പ്രസംഗം

മെത്രാഭിഷേകാനന്തരം ദേവാലയാങ്കണത്തിൽ മനോഹരമായി അലങ്കരിച്ചിരുന്ന പന്തലിൽവെച്ച് കാതോലിക്കാ ബാവായെയും അഭിനവ മെത്രാനായ മാർ ഈവാനിയോസിനെയും അനുമോദിക്കുന്നതിനായി ഒരു വമ്പിച്ച യോഗം കൂടുകയുണ്ടായി. പ്രസ്തുത യോഗത്തിൽ നടന്ന അനുമോദന പ്രസംഗങ്ങളെ തുടർന്ന് സുദീർഘവും ആശയസമ്പുഷ്ടവുമായ ഒരു പ്രസംഗം കഥാപുരുഷൻ ചെയ്യുകയുണ്ടായി. പ്രസ്തുത പ്രസംഗത്തിലെ പ്രസക്തമായ ചുരുക്കം ചില സംഗതികൾ താഴെ കൊടുക്കുന്നു.

ശരിയായ പാത്രിയർക്കീസ് ഞാനാണ്, ഞാനാണ് എന്നു വാദിക്കുന്ന ഒന്നിലധികം പാത്രിയർക്കീസന്മാർ ഒരേ സിംഹാസനത്തെ അവലംബിക്കുന്ന സ്ഥിതി ചിലപ്പോൾ മത്സരവും കുഴപ്പവും നിമിത്തം ഉണ്ടായി എന്നുവരാം. അങ്ങനെ സംഭവിക്കുമ്പോൾ അവരിൽ ആദ്യമായി പാത്രിയർക്കാ സ്ഥാനം ലഭിച്ച ആൾ കാനോനികമായ പാത്രിയർക്കീസാണ്. ശേഷം ഉള്ളവർ എതിർ പാത്രിയർക്കീസന്മാർ ആകുന്നു. റോമാസഭയിലും പാപ്പാമാരെയും ആന്റിപാപ്പാമാരെയും സംബോധന ചെയ്യുന്നതും ഈ പ്രമാണമനുസരിച്ചാണ്. (അബ്ദുൾ മശിഹാ പാത്രിയർക്കീസാണ് അബ്ദുള്ളാ പാത്രിയർക്കീസിനേക്കാൾ ആദ്യമായി പാത്രിയർക്കാ സ്ഥാനം ലഭിച്ചത്.)

# ഹെഡ്മാസ്റ്റർ തസ്തികയിലേക്കുള്ള പ്രൊമോഷന് സുതാര്യവും വ്യക്തവുമായ മാനദണ്ഡങ്ങൾ വേണം

റോയ് ചാക്കോ ഇളമണ്ണൂർ

മലങ്കര ഓർത്തഡോക്സ് സഭയുടെ നേരിട്ടുള്ള ഭരണത്തിൻകീഴിൽ നിലവിൽ 12 ഹയർസെക്കണ്ടറി സ്ക്കൂളുകളും 7 ഹൈസ്ക്കൂളുകളും 12 യു.പി.സ്ക്കൂളുകളും 34 എൽ.പി.സ്ക്കൂളുകളുമാണുള്ളത്. അതായത് കാതോലിക്കേറ്റ് ആന്റ് എം.ഡി.സ്ക്കൂൾസ് കോർപറേറ്റ് മാനേജുമെന്റിന്റെ കീഴിൽ നൂറുകണക്കിന് അദ്ധ്യാപകർ സേവനമനുഷ്ഠിക്കുന്നു. എല്ലാ വർഷവും നിരവധി ഹെഡ്മാസ്റ്റർമാർ വിരമിക്കുന്നതിനാൽ ആ തസ്തികയിലേക്ക് പുതിയ നിയമനങ്ങൾ നടക്കാറുണ്ട്. ഇത് പതിവാണ്.

സഭയുടെ സ്ക്കൂളുകളിൽ അദ്ധ്യാപന രംഗത്ത് ജോലിചെയ്യുന്ന ഒരു വ്യക്തിക്ക് കിട്ടുന്ന ഏക പ്രൊമോഷനാണ് ഹെഡ്മാസ്റ്റർ/ഹെഡ്മിസ്ട്രസ്സ് പദവി. അതിനാൽതന്നെ ഈ സ്ഥാനക്കയറ്റം ലഭിക്കുവാൻ വലിയ മത്സരമാണ് ഇവിടെ നടക്കുന്നത്. വ്യക്തിപരമായ ചില കാരണങ്ങളാൽ ചിലർ പ്രധാന അദ്ധ്യാപക തസ്തിക ആഗ്രഹിക്കുന്നില്ല. സ്ഥലംമാറ്റമാണ് അതിനു പ്രധാന കാരണം. എന്നാൽ റിട്ടയർ ചെയ്ത് ശേഷിക്കുന്ന ജീവിതകാലം മുഴുവൻ റിട്ടയർ ഹെഡ്മാസ്റ്റർ/ഹെഡ്മിസ്ട്രസ്സ് എന്ന് കേൾക്കുന്നതിനുള്ള സുഖത്തിനായി 95 ശതമാനം അദ്ധ്യാപകരും എങ്ങനെയെങ്കിലും ഈ കസേരയിലൊന്ന് ഇരുന്നിട്ടുവേണം വിരമിക്കാൻ എന്ന കഠിനവ്രതത്തിലാണ്. ഹൈസ്ക്കൂളുകളിലെ അദ്ധ്യാപകർക്കിടയിലാണ് ഈ പിടിവാശി ഏറെയും. ഈ ലക്ഷ്യം പിടിച്ചടക്കുന്നതിനായി പല തന്ത്രങ്ങളും കുതന്ത്രങ്ങളും കുരുട്ടുബുദ്ധികളും അടവുകളും സോപ്പിടീലും പാരവയ്ക്കലും ടെക്നിക്കുകളും സ്വാധീനിക്കലും കാലുപിടുത്തവും ഒക്കെ കാട്ടിക്കൂട്ടുവാൻ അദ്ധ്യാപകർ മത്സരത്തിലാണ്. ഈ മത്സരം ഈ അടുത്തകാലത്തായി 45 വയസ്സുകാരിലും ഏറിവരുന്നു എന്നത് ഈ കിടമത്സരത്തിന്റെ വ്യാപ്തി വർദ്ധിപ്പിക്കുന്നു. അൻപതുവയസ്സുകാർക്ക് മുമ്പേ നാൽപത്തഞ്ചുകാർക്ക് പ്രൊമോഷൻ വേണമത്രെ. സ്വാധീനക്കാരുടെ, ശുപാർശക്കാരുടെ പിടിയിൽനിന്നും രക്ഷപെടുവാനായി സ്ക്കൂൾ ഗവേണിംഗ് ബോർഡിലുള്ളവർക്കും കോർപറേറ്റ് മാനേജർക്കും ഒക്കെ പ്രൊമോഷൻ മാസമായ മെയ് ജൂൺ കാലയളവിൽ മൊബൈൽ ഫോൺ സ്ഥിരമായി ഓഫ് ചെയ്ത് വെക്കേണ്ടിവരുന്നു. ചിലർക്ക് ഒളിവിൽ പോകേണ്ടിവരുന്നു. ഈ ദുരവസ്ഥയ്ക്ക് ഒരു പരിഹാരമുണ്ടാകേണ്ടതല്ലേ. അർഹരായവർക്ക് പ്രൊമോഷൻ ലഭിക്കുവാൻ തക്കവണ്ണം സുതാര്യവും വ്യക്തവുമായ മാനദണ്ഡങ്ങൾ നടപ്പിലാക്കേണ്ടതല്ലേ?

ഇപ്പോൾ 56 വയസ്സാണ് അദ്ധ്യാപകരുടെ റിട്ടയർമെന്റ് പ്രായം. 50 വയസ്സുകഴിഞ്ഞ സീനിയർ ആയ അദ്ധ്യാപകരെ മാത്രമേ ഹെഡ്മാസ്റ്റർ തസ്തികയിലേക്ക് പരിഗണിക്കൂ എന്ന കർശന മാനദണ്ഡം നടപ്പിലാക്കിയാൽ മത്സരരംഗത്തുള്ള ഇളംതലമുറക്കാരുടെ കടുംപിടുത്തം ഒഴിവാകും. അങ്ങനെയാകുമ്പോൾ കൂടുതൽ അദ്ധ്യാപകർക്ക് ഒന്നോ രണ്ടോ വർഷമെങ്കിലും ഹെഡ്മാസ്റ്റർ/ഹെഡ്മിസ്ട്രസ്സ് സ്ഥാനത്തിരിക്കുവാൻ അവസരം ലഭിക്കും.

ഇത് അവർക്കൊരു സംതൃപ്തി നൽകും. 25-ാം വയസ്സിൽ അദ്ധ്യാപകനായി/അദ്ധ്യാപികയായി ജോലി ആരംഭിക്കുന്ന ഒരാൾക്ക് കാൽ നൂറ്റാണ്ടുകാലത്തെ സേവനത്തിനു ലഭിക്കുന്ന ഏക പ്രൊമോഷനാണല്ലോ പ്രധാന അദ്ധ്യാപകൻ എന്ന തസ്തിക. ഇത് പരമാവധി പേർക്ക് ലഭിക്കുന്നതിനായി നിശ്ചിതപ്രായം കർശനമാക്കണം.

ഭാവിയിൽ പ്രൊമോഷന് ഒരു വലിയ യോഗ്യതയായി അവതരിപ്പിക്കുന്നതിനുവേണ്ടി വക്രബുദ്ധിക്കാരായ ചിലർ പള്ളിയിലും മെത്രാസനത്തിലുമൊക്കെ എങ്ങനെയെങ്കിലും ചില സ്ഥാനമാനങ്ങൾ തട്ടിക്കൂട്ടാറുണ്ട്. എന്നിട്ട്അതിന്റെയൊക്കെ രേഖകളും ഫോട്ടോകളും ഒക്കെ കാട്ടി താനാണ് ഈ സ്ഥാനത്തേക്ക് ഏറ്റവും യോഗ്യൻ/യോഗ്യ എന്ന് വാദിക്കുന്നു. മറ്റുള്ളവരൊന്നും ഇതിലേക്ക് കൊള്ളുകയില്ല എന്ന വാദം ഇന്റർവ്യൂബോർഡിൽ ഇക്കൂട്ടർ നിരത്താറുണ്ട് എന്നു കേൾക്കുന്നു. സത്യത്തിൽ ഇവരെ അയോഗ്യരാക്കുകയാണ് ആദ്യം വേണ്ടത്. കാരണം പിള്ളേരെ പഠിപ്പിക്കേണ്ട സമയത്ത് അതു ചെയ്യാതെ സമിതികളിലും മീറ്റിംഗുകളിലും പങ്കെടുത്ത് ആളുകളിച്ച് നടക്കുന്ന ഇവർ ഭാവി തലമുറയോട് വലിയ അപരാധമാണ് ചെയ്യുന്നത്. പ്രധാന അദ്ധ്യാപക തസ്തികയിലേക്ക് പരിഗണിക്കപ്പെടുന്നവർ മാതൃകാ അദ്ധ്യാപകരായിരിക്കണം. ഉഴപ്പന്മാർ/ഉഴപ്പികൾ ആകരുത്. സ്വാർത്ഥലാഭത്തിനായി ഇങ്ങനെ സ്ഥാനമാനങ്ങൾ കയ്യടക്കി പ്രവർത്തിക്കുന്നവരുടെ ഉദ്ദേശം നാം മനസ്സിലാക്കണം. അവിടെ ആത്മാർത്ഥതയില്ല, അർപ്പണബോധമില്ല. കച്ചവടതാൽപര്യമാണുള്ളത്. ലാഭമോഹമാണുള്ളത്.

ക്ലാസ്സുകളിൽ പോകാതെ ഉഴപ്പി നടന്നവർ, ആ സംഘടനയിലും ഈ സംഘടനയിലുമൊക്കെ കൊടിപിടിച്ചു നടന്ന അദ്ധ്യാപന വിരോധികൾ ഹെഡ്മാസ്റ്ററും ഹെഡ്മിസ്ട്രസ്സും ഒക്കെ ആയാൽ അവരെ സഹപ്രവർത്തകർ എങ്ങനെ അംഗീകരിക്കും. വിദ്യാർത്ഥികൾ എങ്ങനെ ബഹുമാനിക്കും. പഠിപ്പിക്കാത്ത ഏത് അദ്ധ്യാപകനാണ് വിദ്യാർത്ഥിയുടെ മനസ്സിൽ സ്ഥാനം ലഭിക്കുക. അങ്ങനെയുള്ള ഒരാൾ പ്രധാന അദ്ധ്യാപകനായാൽ സ്ക്കൂളിനുകൂടി അതാപത്തല്ലേ. സംഘടനയിലെ നേതാക്കൾക്ക് സംഘടനയിലെ ഉന്നത സ്ഥാനം ലഭിക്കട്ടെ. സമൂഹത്തിലെ പ്രവർത്തകർക്ക് നല്ല സാമൂഹ്യ അംഗീകാരം ലഭിക്കുമാറാകട്ടെ. അതുപോലെ അർപ്പണബോധമുള്ള നല്ല അദ്ധ്യാപകർ മാത്രം പ്രധാന അദ്ധ്യാപകരാകട്ടെ.

25 വർഷം സർവ്വീസുള്ള ഒരു അദ്ധ്യാപകനെ മറികടന്ന് 20 വർഷം സർവ്വീസുള്ള മറ്റൊരു അദ്ധ്യാപകന് സ്ഥാനക്കയറ്റം നൽകുന്നത് സീനിയോരിറ്റി എന്ന മാനദണ്ഡത്തെ, വ്യവസ്ഥാപിത സത്യത്തെ നിയമത്തെ ചോദ്യം ചെയ്യുകയല്ലേ ചെയ്യുന്നത്. അപ്രകാരം സീനിയറായ ഒരാളെ തഴയുമ്പോൾ എന്താണ് അയാളിലെ അനർഹത എന്ന് വ്യക്തമാക്കണം. അഞ്ചു വർഷം ജൂനിയറായ വ്യക്തിക്ക് പ്രൊമോഷൻ നൽകുവാൻ എന്താണ് സീനിയറെക്കാൾ വലിയ അർഹത എന്നും വ്യക്തമാക്കണം. ഇതിലെ 25 വർഷം 20 വർഷം എന്നിവ ഞാൻ ഉദാഹരണത്തിന് എഴുതിയെന്നുമാത്രം. കാരണം വ്യക്തമാക്കാതെ ചില തട്ടാമുട്ടികളുടെ പേരിൽ സീനിയറെ മറികടന്ന് ഒരു ജൂനിയറെ പ്രൊമോട്ട് ചെയ്യുമ്പോൾ അവിടെ അഴിമതി നടന്നു, കയ്യൂക്കുള്ളവൻ കാര്യക്കാരനായി, കാലുപിടുത്തക്കാരൻ കസേരയിലേറി, സോപ്പിടീലുകാരന് സോഫാ കിട്ടി എന്ന് ആക്ഷേപമുയർന്നാൽ എങ്ങനെ തള്ളിക്കളയാനാകും. പള്ളികളിലെ പദവികളും സംഘടനകളിലെ സ്ഥാനമാനങ്ങളുമൊന്നും അദ്ധ്യാപക പ്രൊമോഷൻ മാനദണ്ഡമായി പരിഗണിക്കരുത്. കാരണം അദ്ധ്യാപകന് ശമ്പളം കൊടുക്കുന്നത് ഗവൺമെന്റാണ് പള്ളിയല്ല. സാധാരണക്കാരുടെ പണത്തിൽനിന്ന് ശമ്പളമായി വൻ തുക കൈപ്പറ്റുന്ന ഗവൺമെന്റ് ഉദ്യോഗസ്ഥന് ജനങ്ങളോടാണ് പ്രതിബദ്ധത. പള്ളിപ്രവർത്തനത്തിൽ ആത്മാർത്ഥതയുള്ളവൻ അവിടെ പ്രവർത്തിക്കട്ടെ. അതിന് അവസരം ധാരാളം. ആത്മാർത്ഥമായി പ്രവർത്തിക്കുവാൻ സ്ഥാനമാനങ്ങൾ ആവശ്യമില്ല. നാംസിന്റെ ഒരു സമ്മേളനത്തിന്റെ അവസാന ഭാഗത്ത് ഒരു പ്രധാന വ്യക്തി പ്രസംഗിക്കവെ അങ്ങ് മൂലയ്ക്ക് മാറിനിന്ന ഒരു വൈദികനെ ചൂണ്ടിക്കാട്ടികൊണ്ട് പറഞ്ഞു ദാ അവിടെ പാത്രം കഴുകുന്നിടത്തു നിൽക്കുന്ന അച്ചനെ കണ്ടില്ലേ ഈ അച്ചനാണ് ഈ സമ്മേളനത്തിന്റെ വിജയശില്പി. ആ വൈദികന്റെ പേര് നോട്ടീസിലെങ്ങുമില്ലായിരുന്നു. അതാണ് ആത്മാർത്ഥമായ സേവനം എന്ന് അവിടെയുള്ളവർ തിരിച്ചറിഞ്ഞു. അത്തരമൊരു തിരിച്ചറിവ് നമുക്കെല്ലാവർക്കുമുണ്ടാകണം. സ്ഥാപിത ലക്ഷ്യപ്രാപ്തിക്കായി വേഷം കെട്ടുന്നവരെ തിരിച്ചറിയണം. അവർ നമ്മെ കബളിപ്പിക്കാൻ നാം ഇട നൽകരുത്.

29 സംസ്ഥാനങ്ങളും 7 കേന്ദ്രഭരണപ്രദേശങ്ങളുമടങ്ങിയ ഇന്ത്യ എന്ന ഈ മഹാരാജ്യത്ത് ഗവൺമെന്റ് സർവ്വീസിൽ സീനിയോരിറ്റി എന്ന വ്യക്തമായ മാനദണ്ഡമുണ്ട്. അതു വളരെ സുതാര്യവുമാണ്. എല്ലാ വിഭാഗങ്ങളിലും സീനിയോരിറ്റി ലിസ്റ്റുണ്ട്. 20-ാമത്തെ റാങ്കുകാരന് പ്രൊമോഷൻ കിട്ടിക്കഴിഞ്ഞാൽ മാത്രമേ 21-ാമത്തെ റാങ്കുകാരന് പ്രൊമോഷൻ കിട്ടുകയുള്ളു. 20-ാം റാങ്കുകാരൻ ജമ്മുകാശ്മീരിൽ ആയിരുന്നാലും 21-ാം റാങ്കുകാരൻ ഇങ്ങേയറ്റത്ത് കേരളത്തിലായിരുന്നാലും ഈ മാനദണ്ഡം കർശനമായി പാലിക്കുന്നു. ഗവൺമെന്റ് സർവ്വീസ് ഒരു ആനയുടെ വലുപ്പമുണ്ടെങ്കിൽ നമ്മുടെ കോർപറേറ്റ് സ്ക്കൂൾ മാനേജുമെന്റിന് ഒരു കൊതുകിന്റെ വലിപ്പമേയുള്ളു. നിഷ്പ്രയാസം നമ്മുക്കിവിടെ മാനദണ്ഡങ്ങൾ നടപ്പിലാക്കാൻ സാധിക്കും.

ഓരോ വർഷവും ചില വ്യക്തികളുടെ താൽപര്യപ്രകാരം ചിലരെ തഴയാനും ചിലരെ ഉൾപ്പെടുത്താനും തട്ടാമുട്ടി നിയമങ്ങൾ കൊണ്ടുവരരുത്. നിയമങ്ങൾ സാമൂഹ്യനീതിക്ക് ചേർന്നതാകണം. മാനുഷിക മൂല്യങ്ങൾക്ക് എതിരുമാകരുത്. യേശുക്രിസ്തുവിന്റെ ചിന്താഗതികളെയും ഉപദേശങ്ങളെയും പ്രവർത്തനങ്ങളെയും ചോദ്യം ചെയ്യുന്ന രീതിയിലാകരുത് നമ്മുടെ ഔദ്യോഗിക മാനദണ്ഡങ്ങൾ. ഒരു ഉദാഹരണം പറയാം. മറ്റൊരു സഭയിൽ കെട്ടിച്ച വളരെ സീനിയറായ കഴിവുള്ള ഒരു അദ്ധ്യാപികയ്ക്ക് പ്രൊമോഷൻ നിരസിച്ചു. കൂടെയുള്ള ചില തൽപരകക്ഷികൾ പരദൂഷണം പറഞ്ഞ് പാരവെച്ചതാണ് കാരണമെന്ന് അദ്ധ്യാപികയ്ക്കറിയാം. എന്നാൽ മറ്റ് സഭക്കാരിക്ക് പ്രൊമോഷൻ കൊടുക്കില്ല എന്നായിരുന്നു കേട്ട ഔദ്യോഗിക വിശദീകരണം. ഇവിടെ നിരസിക്കൽ കത്തൊന്നും ഇല്ലാത്തതിനാൽ ഇതിനൊന്നും രേഖയില്ല. കേട്ടറിവു മാത്രം. അതെന്തോ ആകട്ടെ. നല്ല മാതൃകാ അദ്ധ്യാപിക എന്ന് സഹപ്രവർത്തകരെല്ലാം സർട്ടിഫൈ ചെയ്ത, നല്ല അഡ്മിനിസ്ട്രേറ്റീവ് കപ്പാസിറ്റി ഉണ്ടായിരുന്ന ആ അദ്ധ്യാപികയെ തഴഞ്ഞ് വളരെ ജൂണിയറായ പലർക്കും പ്രധാന അദ്ധ്യാപക തസ്തികയിൽ നിയമനം കിട്ടി. വർഷങ്ങൾക്കു മുമ്പ് നടന്ന സംഭവമാണ്. ഇനിയാണ് ഈ നാടകത്തിന്റെ ബാക്കിപത്രം. കോമഡി അല്ലെങ്കിൽ ട്രാജഡി. അതേ വർഷമോ പിറ്റേവർഷമോ നടന്ന സ്ഥാനക്കയറ്റത്തിൽ ഓർത്തഡോക്സ് സഭക്കാരിയല്ലാത്ത മറ്റൊരദ്ധ്യാപികയ്ക്ക് പ്രൊമോഷൻ കിട്ടുന്നു.

ഇതൊരു ദുരന്തമാണ്. ഇത്തരം ദുരന്തങ്ങൾക്കെതിരെയാണ് യേശുക്രിസ്തു അന്ന് ചാട്ടവാറെടുത്തത്. പരീശന്മാരുടെയും ന്യായശാസ്ത്രിമാരുടെയും ഇത്തരം കരിനിയമങ്ങളാണ് യേശുദേവൻ ചോദ്യം ചെയ്തത്.

ഒരു പരാതി കേൾക്കുന്നുണ്ട്. സത്യമാണോ എന്നറിയില്ല. ഇത് കേൾക്കാൻ തുടങ്ങിയിട്ട് വർഷങ്ങളായി. പരാതി ശരിയെങ്കിൽ തിരുത്താനുള്ള ആർജ്ജവമുണ്ടാകണം. ആ ആർജ്ജവമുള്ളവരാണ് സഭാനേതൃത്വത്തിലുള്ളതെന്ന് എനിക്കു ബോധ്യമുണ്ട്. അതുകൊണ്ടുതന്നെ എഴുതുന്നു. പറഞ്ഞുകേൾക്കുന്ന പരാതി ഇതാണ്. ബോർഡിലെ അംഗങ്ങൾക്ക് ബന്ധവും താൽപര്യവുമുള്ളവർക്ക് പ്രൊമോഷൻ ലഭിക്കുന്നതിനായി അല്ലറ ചില്ലറ നിയമങ്ങളും വിട്ടുവീഴ്ചകളും പ്രൊമോഷൻ നിയമന മാനദണ്ഡങ്ങളിൽ ക്രമീകരിക്കാറുണ്ടത്രെ.

ബോർഡിന് ചില അവകാശങ്ങളുണ്ട്. എന്നാൽ അവ പൊതുവായ നന്മയ്ക്കുള്ളതായിരിക്കണം എന്ന അഭ്യർത്ഥനയുണ്ട്. കോർപറേറ്റ് മാനേജുമെന്റിന്റെ കീഴിലുള്ള സ്ക്കൂളുകളിൽ മക്കളെ പഠിപ്പിക്കുന്ന അദ്ധ്യാപകർക്കു മാത്രമേ ഹെഡ്മാസ്റ്റർ/ഹെഡ്മിസ്ട്രസ്സ് തസ്തികയിലേക്ക് പ്രൊമോഷൻ നൽകുകയുള്ളു എന്ന ബോർഡിന്റെ തീരുമാനം പ്രശംസനീയം തന്നെ. എന്നാലിത് ഒരാൾക്ക് ബാധകവും മറ്റൊരാൾക്ക് ബാധകമല്ലാതെയും വന്നാലാണ് അതിനെ പക്ഷാഭേദം അല്ലെങ്കിൽ അഴിമതി എന്നു വിളിക്കാവുന്നത്. ഈ വർഷം നിയമം ബാധകമല്ല എന്നു വന്നാലാണ് അതിനെ സ്വജനപക്ഷപാതം എന്നു വിളിക്കേണ്ടിവരുന്നത്. അങ്ങനെയാകുമ്പോൾ സഭാനേതൃത്വത്തിൽ വിശ്വാസികൾക്ക് വിശ്വാസം ഇല്ലാതാകും.

ഒരുകാര്യംകൂടി സൂചിപ്പിച്ചുകൊണ്ട് ചുരുക്കട്ടെ. 2015 മെയ്, ജൂൺ, ജൂലൈ കാലയളവിൽ നടന്ന പ്രധാന അദ്ധ്യാപക നിയമനങ്ങളിൽ ബോർഡ് പാലിച്ച മാനദണ്ഡങ്ങളെ അനുമോദിക്കുന്നു. ഇന്റർവ്യൂവിൽ തെരഞ്ഞെടുക്കപ്പെട്ടവരിൽ ഏറ്റവും കൂടുതൽ സർവ്വീസുള്ളവർക്കാണ് പ്രൊമോഷൻ നൽകിയതെന്നറിയുന്നു. ഇതുശരിയെങ്കിൽ നടപടിയെ അഭിനന്ദിക്കുന്നു.

സ്വാധീനമാണ് പ്രൊമോഷൻ കിട്ടാനുള്ള വഴി എന്ന് അദ്ധ്യാപകരിലുള്ള ചിന്ത നാം മാറ്റിയെടുക്കണം. നിയമം നടപ്പിലാക്കിയെടുക്കുവാൻ ചില അദ്ധ്യാപകർക്ക് ധാർമ്മികയുദ്ധം ചെയ്യേണ്ടിവരുന്ന അവസ്ഥ ഉണ്ടാക്കരുത്. ബോർഡിലെ ഓരോ മെമ്പറും ഓരോരുത്തർക്കും വേണ്ടി യുക്തിസഹമല്ലാത്തരീതിയിൽ അനർഹമായ രീതിയിൽ വാദിക്കുന്നത് അഭികാമ്യമല്ല. അങ്ങനെ വരുമ്പോഴാണ് ഫൈനൽ തീരുമാനത്തിൽ (പ്രൊമോഷൻ ഓഡറിൽ) കോർപറേറ്റ് മാനേജർക്ക് ഒപ്പിടാൻ ഒരു മാസക്കാലം ആലോചിക്കേണ്ടിവരുന്നത്. ഒരു കസേരയ്ക്കുവേണ്ടി ഒന്നിലേറെപ്പേർ നിരവധി വൈദികരെയും സഭാസ്ഥാനികളെയും കൊണ്ട് ശുപാർശചെയ്യിക്കുമ്പോഴാണ് ആരുടേയും ശുപാർശ കേൾക്കാതെ നിയമം നടപ്പിലാക്കൂ എന്ന് പ.കാതോലിക്കാ ബാവായ്ക്ക് ഉത്തരവ് നൽക്കേണ്ടിവരുന്നത്. ഇത്തരം തലവേദനകളൊക്കെ ഉണ്ടെന്നറിയുമ്പോഴാണ് സ്ക്കൂൾ കോർപറേറ്റ് മാനേജർ സ്ഥാനമേറ്റെടുക്കാൻ ഒരു ബിഷപ്പും തയ്യാറാകാത്തത്.

ഗവേണിംഗ് ബോർഡിൽ അംഗമാകുന്നത് തന്റെ കക്ഷികൾക്ക് നിയമനവും പ്രൊമോഷനും നൽകുന്നതിനുവേണ്ടിയാണ് എന്ന് സഭാംഗങ്ങൾക്ക് അനുഭവപ്പെടുന്ന രീതിയിലാകരുത് ബോർഡംഗങ്ങളുടെ പ്രവർത്തനങ്ങൾ. എല്ലാത്തിനുമുപരി ഇവിടെയും മാനദണ്ഡങ്ങൾ ആവശ്യമാണ്. അദ്ധ്യാപകനെയും പ്രധാന അദ്ധ്യാപകനെയുമൊക്കെ തെരഞ്ഞെടുക്കുന്ന സമിതിയിലെ അംഗങ്ങൾ ഏറ്റവും കുറഞ്ഞത് അദ്ധ്യാപകർക്കു മുകളിൽ വിദ്യാഭ്യാസ യോഗ്യതയും മറ്റുയോഗ്യതയുമുള്ളരായിരിക്കണം. പുരോഹിതനെ വാഴിക്കുന്ന മെത്രാപ്പോലീത്തായ്ക്ക് പുരോഹിതന്റെ പട്ടത്വത്തേക്കാളും പദവിയേക്കാളും ഉന്നത പദവി ഉള്ളതുപോലെ. മറ്റ് അംഗങ്ങൾക്ക് ഒപ്പം ഒരു റിട്ടയേർഡ് ജഡ്ജും ഒരു റിട്ടയേർഡ് ഗവൺമെന്റ് എക്സിക്യൂട്ടിവ് ഓഫീസറും ഇന്റർവ്യൂ ബോർഡിൽ ഉണ്ടാകേണ്ടത് ആവശ്യമാണ്. ഇവർക്ക് സ്വതന്ത്ര അഭിപ്രായസ്വാതന്ത്ര്യം നൽകണം. സഭയിലെ അംഗങ്ങളെതന്നെ വേണമെന്ന് നിർബന്ധമുണ്ടെങ്കിൽ അങ്ങനെയുമാകാം. വിരമിച്ച ജുഡീഷ്യൽ ഓഫീസർമാരും ഗവൺമെന്റ് എക്സിക്യൂട്ടീവ്സും അംഗങ്ങളായുള്ള സഭയാണ് മലങ്കര ഓർത്തഡോക്സ് സഭ.

# വൈദിക – ശുശ്രൂഷക ശമ്പള പരിഷ്ക്കരണ കമ്മിറ്റി റിപ്പോർട്ട് – 2015

## 10. പൊതു നിർദ്ദേശങ്ങൾ

10.1. പട്ടക്കാർ അവരവരുടെ ഓരോ മാസത്തേയും പ്രവർത്തനങ്ങളുടെ റിപ്പോർട്ട് ഇടവക മെത്രാപ്പോലീത്തായ്ക്ക് യഥാസമയം കൊടുക്കണം. ഈ റിപ്പോർട്ടിനുള്ള മാതൃകാ ഫോറം അനക്സ് ഡിയിൽ നൽകിയിരിക്കുന്നു.

10.2. വൈദികരുടെ പ്രവർത്തന റിപ്പോർട്ട് ഒരു രജിസ്റ്ററിൽ രേഖപ്പെടുത്തി ഇടവകയിൽ സ്ഥിരമായി സൂക്ഷിക്കേണ്ടതും, മൂന്നുമാസത്തിലൊരിക്കൽ ഈ രജിസ്റ്ററിൽ ഇടവക മെത്രാപ്പോലീത്തായുടെ ഒപ്പ് വാങ്ങേണ്ടതുമാണ്.

10.3. ഓരോ വൈദികനെയും സംബന്ധിച്ച് ഒരു കോൺഫിഡൻഷ്യൽ റിപ്പോർട്ട് മെത്രാപ്പോലീത്താ സൂക്ഷിക്കേണ്ടതാണ്.

10.4. എല്ലാ വൈദികരുടെയും സർവ്വീസ് ബുക്ക് മെത്രാപ്പോലീത്താ സൂക്ഷിക്കണം.

10.5. ഈ പദ്ധതി 2015 ഏപ്രിൽ ഒന്ന് മുതൽ നിലവിൽ വരുന്നതാണ്.

10.6. ഈ പദ്ധതിക്കു അഞ്ചുവർഷക്കാല പ്രാബല്യം ഉണ്ടായിരിക്കുന്നതാണ്.

10.7. ഈ റിപ്പോർട്ടിൽ പറയുന്ന ചട്ടങ്ങൾക്ക് വിധേയമായി ഉപചട്ടങ്ങൾ ആവശ്യമായി വന്നാൽ അവ ഉണ്ടാക്കി ഈ ശമ്പള പദ്ധതി നടപ്പിൽ വരുത്തുവാൻ ഭദ്രാസനങ്ങൾക്ക് അനുവാദം ഉണ്ടായിരിക്കും.

10.8. 2020 ഏപ്രിൽ 1 മുതൽ നടപ്പാകുന്ന വിധത്തിൽ മറ്റൊരു വേതന പരിഷ്ക്കരണം വരുന്നില്ലായെങ്കിൽ തുടർന്നുള്ള വർഷം നിലവിലുള്ള ഇൻക്രിമെന്റും 5 ശതമാനം കൂടുതൽ ഡിഎയും നൽകി ഈ പദ്ധതി തുടരേണ്ടതാണ്.

10.9. ഈ റിപ്പോർട്ടിൽ പരാമർശിക്കാത്ത സംഗതികളിൽ ഇപ്പോഴത്തെ സ്ഥിതി തുടരേണ്ടതാണ്. (ഇത് കേരളത്തിനുള്ളിലെ ഭദ്രാസനങ്ങൾക്കു മാത്രമുള്ളതാണ്.

10.10. വിവിധ വാർത്താമാധ്യമങ്ങളിലൂടെ സഭയുടെ നിലപാടുകൾക്കും യശ്ശസ്സിനും കോട്ടയം വരുത്തുന്ന വിധത്തിലുള്ള യാതൊരുവിധ പ്രതികരണങ്ങളും വൈദികർ നടത്തിക്കൂടാ. ഇതിനു വിരുദ്ധമായി പ്രവർത്തിക്കുന്നവർക്കെതിരെ കർശന നടപടി സ്വീകരിക്കണം.

10.11. വൈദികർ സോഷ്യൽ മീഡിയാകളിൽ വൈദിക സംസ്ക്കാരത്തിന് അനുയോജ്യമല്ലാത്ത വിധത്തിൽ അഭിപ്രായങ്ങൾ പ്രകടിപ്പിക്കുവാനും സ്ഥാനോചിത വസ്ത്രങ്ങൾ ഇല്ലാതെ ചിത്രങ്ങൾ പ്രദർശിപ്പിക്കാനും പാടില്ലാത്തതാകുന്നു.

10.12. ഈ റിപ്പോർട്ടിൽ സൂചിപ്പിച്ചിട്ടുള്ള വ്യവസ്ഥകൾ അനുസരിക്കാത്ത വൈദികർക്കെതിരെ നടപടി സ്വീകരിക്കുന്നതിനും, ശമ്പളത്തിൽ കുറവു വരുത്തുന്നതിനും ഇടവക മെത്രാപ്പോലീത്തായ്ക്ക് അധികാരമുണ്ടായിരിക്കും.

10.13. ഇടവകയിലെ ചുമതലയുള്ള വൈദികന്റെ അഭാവത്തിൽ വി.കുർബ്ബാന അർപ്പിക്കുന്നതിന് മെത്രാസനത്തിന്റെ ചുമതലയിൽ പ്രത്യേകമായി ക്രമീകരിക്കുന്ന വൈദികനുള്ള പ്രതിഫലത്തുക അതത് മെത്രാസനം തീരുമാനിച്ച് നൽകേണ്ടതാണ്.

10.14. ചികിത്സാ സൗകര്യം

സഭവക ആശുപത്രിയിൽ വൈദികർക്ക് 50 ശതമാനം സൗജന്യ ചികിത്സാ സൗകര്യം ലഭിക്കുവാൻ ഉറപ്പുവരുത്തേണ്ടതാണ്.

10.15. അവധിയും ശമ്പളവും

വൈദികർക്ക് ശമ്പളത്തോടുകൂടിയോ, അല്ലാതെയോ ലീവ് അനുവദിക്കുന്നതിനുള്ള അധികാരം മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമാണ്.

## 11. ഉപസംഹാരം

ഇടവകകളിലും മെത്രാസനങ്ങളിലും പുതിയ ധനസമാഹരണ പദ്ധതികൾ നടപ്പാക്കിയും അവികസിത ഭദ്രാസനങ്ങൾക്ക് കേന്ദ്ര സഹായം നൽകിയും മാത്രമേ ഈ റിപ്പോർട്ടിലെ നിർദ്ദേശങ്ങൾ വിജയകരമായി നടപ്പാക്കാനാവൂ. ഭദ്രാസന മെത്രാപ്പോലീത്താമാരും വൈദികരും ഇടവകജനങ്ങളും ശുഷ്കാന്തിയോടെ ചിട്ടയായി പ്രവർത്തിച്ചാൽ ഈ പദ്ധതി പ്രവർത്തിപഥത്തിലെത്തിക്കാൻ ബുദ്ധിമുട്ടുണ്ടാവില്ല. സഭയുടെ വൈദികരെ സംരക്ഷിക്കേണ്ടത് സഭയുടെ ചുമതലയാണ്. ധനപരമായും മറ്റും ഞെരുക്കമനുഭവിക്കുന്ന വൈദികർ ഇന്നു സഭയിലുണ്ട് എന്ന വസ്തുത വിസ്മരിച്ചുകൂടാ. ആയതുകൊണ്ട് ഈ റിപ്പോർട്ടിലെ നിർദ്ദേശങ്ങൾ പൂർണ്ണമായി നടപ്പാക്കേണ്ടത് ഇന്നത്തെ സഭയുടെ ആവശ്യമാണ്. കമ്മറ്റിയംഗങ്ങളോടും ഭദ്രാസനങ്ങളിൽനിന്ന് സ്ഥിതിവിവരക്കണക്കുകളും നിർദ്ദേശങ്ങളും നൽകി സഹായിച്ച എല്ലാവരോടുമുള്ള നിർലോപമായ കടപ്പാട് അറിയിക്കുന്നു. പ.സഭയുടെ വിഭവശേഷിക്കുള്ളിൽനിന്ന് വൈദികരുടെയും ശുശ്രൂഷകരുടെയും ക്ഷേമത്തിന് പരമാവധി മുൻതൂക്കം കൊടുത്ത് ഒരു റിപ്പോർട്ട് തയ്യാറാക്കുവാൻ സാധിച്ചുവെന്ന് ഈ സമിതി കരുതുന്നു. ആയതിന് ദൈവത്തെ മഹത്വപ്പെടുത്തിക്കൊണ്ട് ഈ റിപ്പോർട്ട് സഭാസമക്ഷം സമർപ്പിക്കുന്നു.

# പാറേട്ട് മാർ ഈവാനിയോസ്.....പേജ് 3–ൽനിന്ന്

പാറേട്ട് മാർ ഈവാനിയോസ്.....പേജ് 3–ൽനിന്ന്

പാറേട്ട് തിരുമേനിയുടെ അനുവാദത്തോടെ മടുക്കാനിൽ കുഞ്ഞൂഞ്ഞച്ചായനെ പ.ബാവാ സഭാ മാനേജിംഗ് കമ്മിറ്റിയിലേക്ക് നോമിനേറ്റ് ചെയ്യുകയും ചെയ്തു.

1972–ൽ സഭയിൽ വീണ്ടും വ്യവഹാരങ്ങൾ ആരംഭിച്ചു. മണർകാട് പള്ളിയുൾപ്പെടെയുള്ള യാക്കോബായ വിഭാഗത്തിലെ പ്രധാന പള്ളികളെല്ലാം വ്യക്തിപരമായി തിരുമേനിയോട് ആദരവ് കാട്ടിയിരുന്നു. യാക്കോബായ സഭയിൽപ്പെട്ട പാണംപടി സെന്റ് മേരീസ് പള്ളിയിലെ ചില ഇടവകാംഗങ്ങൾ തിരുമേനിയെ സന്ദർശിച്ച് പള്ളിക്കെതിരെ നിയമനടപടികളുമായി മുന്നോട്ട് പോകാമെന്നും തുടർന്ന് പള്ളി പൂട്ടുന്ന അന്തരീക്ഷം ഉണ്ടാകുമെന്നും പറഞ്ഞു. ദേവാലയം ആരാധിക്കുവാനുള്ളതാകണം പൂട്ടിക്കിടക്കാനുള്ളതല്ലെന്നും പറഞ്ഞ് അവരെ ശാസിച്ച് മടക്കി അയച്ചു. ഇപ്പോൾ യാക്കോബായ സഭയിൽ നിലനിൽക്കുന്ന വെള്ളൂർ സെന്റ് തോമസ് പള്ളിപ്രശ്നത്തിലും തിരുമേനിയുടെ നിലപാട് ഇതുതന്നെയായിരുന്നു.

വൈദികസെമിനാരി പഠനം പൂർത്തിയാക്കാത്ത ഒരു വ്യക്തിയ്ക്കും തിരുമേനി പട്ടം നൽകിയിട്ടില്ല. വിവാഹം, മാമോദീസാ, ശവസംസ്ക്കാരം മുതലായ പട്ടക്കാർ നടത്തേണ്ട ചടങ്ങുകൾ തിരുമേനിമാർ നടത്തുന്നതിനോടും തിരുമേനിക്കു അഭിപ്രായവുമില്ലായിരുന്നു. കഴിവതും ക്ഷണിക്കരുതെന്നുപോലും നിർദ്ദേശിച്ചിട്ടുണ്ടായിരുന്നു.

1980 ആഗസ്റ്റ് 31ന് തിരുമേനി കാലംചെയ്തു. സെപ്റ്റംബർ ഒന്നാം തീയതി വൈകുന്നേരം മൃതദേഹം പൊത്തൻപുറം മാർ കുറിയാക്കോസ് പള്ളിയിൽ കബറടക്കി. തിരുമേനിയുടെ ഭൗതികശരീരം വഹിച്ചുകൊണ്ടുള്ള വാഹനം പുതുപ്പള്ളിക്കവലയിൽ എത്തിയപ്പോൾ കേരളത്തിന്റെ നാനാഭാഗങ്ങളിൽനിന്നുമെത്തിയ ആയിരങ്ങളാണ് അന്ത്യോപചാരമർപ്പിച്ചത്. ഒരു വലിയ ജനസമൂഹം. അന്നു ഗതാഗത വകുപ്പുമന്ത്രിയായിരുന്ന ലോനപ്പൻ നമ്പാടനൊപ്പമാണ് ഞാൻ ശവസംസ്ക്കാരചടങ്ങിൽ സംബന്ധിക്കാൻ പോയത്. സുറിയാനി പാരമ്പര്യത്തിൽ മാത്രമാണ് പിതാക്കന്മാരെ കസേരയിൽ ഇരുത്തി അടക്കുന്നത്. ഭൗതികശരീരം വഹിച്ച വാഹനത്തിൽ റീത്തുമായി കയറിയ മന്ത്രി ഒന്നു പതറി. എനിക്കു വിവരം മനസ്സിലായി. തിരുമേനിയുടെ ചേതനയറ്റ ഭൗതികശരീരത്തിലെ പാദങ്ങളോട് ചേർത്ത് റീത്തുവെയ്ക്കുവാൻ ഞാൻ അദ്ദേഹത്തോട് സഹകരിച്ചു. തുടർന്ന് തിരുമേനിയുടെ കയ്യിൽ പിടിപ്പിപ്പിച്ചിരുന്ന സ്വർണ്ണസ്ലീബായിൽ ഞങ്ങൾ അന്ത്യചുംബനം നൽകി അനുഗ്രഹം പ്രാപിച്ചു.



## പരിശുദ്ധാത്മാവിനോടുള്ള പ്രാർത്ഥന

പരിശുദ്ധാത്മാവെ എനിക്ക് എല്ലാം വെളിപ്പെടുത്തുകയും എനിക്ക് വഴികാണിച്ച് തരികയും എന്നോട് മററുള്ളവർ ചെയ്യുന്നതെല്ലാം ക്ഷമിക്കുവാനും മറക്കുവാനും കഴിവു തരുന്ന ദൈവിക ദാനം തരികയും ചെയ്യുന്നവനും എന്റെ ജീവിതത്തിൽ എല്ലാ ദൈവിക ചിന്തകളിലും ഉള്ളവനുമായ അങ്ങേയ്ക്ക് ഞാൻ നന്ദി പറയുന്നു. എത്രവലിയ ഭൗതിക ആഗ്രഹങ്ങൾ എന്നിലുണ്ടായാലും ഒരു നിമിഷം പോലും അങ്ങയിൽ നിന്ന് അകലുവാനോ വേർപെടുവാനോ ഞാൻ ആഗ്രഹിക്കുന്നില്ല എന്നുഞാൻ തീർത്തു പറയുന്നു. നിത്യമഹത്വത്തിൽ അങ്ങയോടു കൂടെയായിരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ദൈവത്തിന് വിധേയപ്പെട്ടുകൊണ്ട് ഞാൻ അങ്ങയോട് ചേർന്നിരിക്കുന്നു.

ഈ പ്രാർത്ഥന വിശ്വാസത്തോടെ മൂന്ന് ദിവസം അടുപ്പിച്ച് ചൊല്ലുക മൂന്ന് ദിവസത്തിനു ശേഷം നിങ്ങളുടെ അപേക്ഷ തീർച്ചയായും സഫലീകരിക്കും അപേക്ഷിക്കുന്നതിന് മുമ്പ് താഴെപ്പറഞ്ഞിരിക്കുന്ന രണ്ടുകാര്യങ്ങളിൽ ഒന്ന് ചെയ്തിരിക്കുമെന്ന് ഉറപ്പു നൽകുക.

1. അപേക്ഷ സാധ്യമായാൽ ഈ പ്രാർത്ഥന പ്രസിദ്ധീകരിക്കും.
2. ഈ പ്രാർത്ഥനയുടെ പകർപ്പുകൾ എത്രയധികം ആളുകളിൽ എത്തിക്കാമോ അത്ര അധികം ആളുകളിൽ എത്തിക്കും ഇതു പരിശുദ്ധാത്മാവിന്റെ അത്ഭുതങ്ങൾ പ്രചരിപ്പിക്കാൻ വേണ്ടിയാണ്.

താമസിച്ചതിന് ക്ഷമാപണം

**റ്റി.സി.**


## പരിശുദ്ധാത്മാവിനോടുള്ള പ്രാർത്ഥന

പരിശുദ്ധാത്മാവെ എനിക്ക് എല്ലാം വെളിപ്പെടുത്തുകയും എനിക്ക് വഴികാണിച്ച് തരികയും എന്നോട് മററുള്ളവർ ചെയ്യുന്നതെല്ലാം ക്ഷമിക്കുവാനും മറക്കുവാനും കഴിവു തരുന്ന ദൈവിക ദാനം തരികയും ചെയ്യുന്നവനും എന്റെ ജീവിതത്തിൽ എല്ലാ ദൈവിക ചിന്തകളിലും ഉള്ളവനുമായ അങ്ങേയ്ക്ക് ഞാൻ നന്ദി പറയുന്നു. എത്രവലിയ ഭൗതിക ആഗ്രഹങ്ങൾ എന്നിലുണ്ടായാലും ഒരു നിമിഷം പോലും അങ്ങയിൽ നിന്ന് അകലുവാനോ വേർപെടുവാനോ ഞാൻ ആഗ്രഹിക്കുന്നില്ല എന്നുഞാൻ തീർത്തു പറയുന്നു. നിത്യമഹത്വത്തിൽ അങ്ങയോടു കൂടെയായിരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ദൈവത്തിന് വിധേയപ്പെട്ടുകൊണ്ട് ഞാൻ അങ്ങയോട് ചേർന്നിരിക്കുന്നു.

ഈ പ്രാർത്ഥന വിശ്വാസത്തോടെ മൂന്ന് ദിവസം അടുപ്പിച്ച് ചൊല്ലുക മൂന്ന് ദിവസത്തിനു ശേഷം നിങ്ങളുടെ അപേക്ഷ തീർച്ചയായും സഫലീകരിക്കും അപേക്ഷിക്കുന്നതിന് മുമ്പ് താഴെപ്പറഞ്ഞിരിക്കുന്ന രണ്ടുകാര്യങ്ങളിൽ ഒന്ന് ചെയ്തിരിക്കുമെന്ന് ഉറപ്പു നൽകുക.

1. അപേക്ഷ സാധ്യമായാൽ ഈ പ്രാർത്ഥന പ്രസിദ്ധീകരിക്കും.
2. ഈ പ്രാർത്ഥനയുടെ പകർപ്പുകൾ എത്രയധികം ആളുകളിൽ എത്തിക്കാമോ അത്ര അധികം ആളുകളിൽ എത്തിക്കും ഇതു പരിശുദ്ധാത്മാവിന്റെ അത്ഭുതങ്ങൾ പ്രചരിപ്പിക്കാൻ വേണ്ടിയാണ്.

താമസിച്ചതിന് ക്ഷമാപണം

**റ്റി.സി.**

Vol. 21 Issue 21
September 1

MALANKARA SABHA DEEPAM
P.B. 611, KOTTAYAM - 686001
Phone - 0481-2585499, Fax - 0481-2585499

REG.No.42799/98/H6
REGISTERED No. KL/KTM/ 40/ 2015-2017

Rs.2

LICENCED TO POST WITHOUT PRE-PAYMENT OF POSTAGE
LIC.NO. KL/CR/KTM/WPP - 07/2015-17

## ജോയി കുളനടയ്ക്ക് കാർട്ടൂൺ അക്കാദമി വിശിഷ്ടാംഗത്വം സമർപ്പിച്ചു



*കേരള കാർട്ടൂൺ അക്കാദമിയുടെ വിശിഷ്ടാംഗത്വം കാർട്ടൂണിസ്റ്റ് ജോയി കുളനടയ്ക്ക് നൽകുന്ന സമ്മേളനം മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി ഉദ്ഘാടനം ചെയ്യുന്നു.*

പന്തളം : മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി പ്രശസ്ത കാർട്ടൂണിസ്റ്റ് ജോയി കുളനടയ്ക്ക് കേരളാ കാർട്ടൂൺ അക്കാദമിയുടെ വിശിഷ്ടാംഗത്വം സമർപ്പിച്ചു. കാർട്ടൂൺ രംഗത്ത് അസാമാന്യമായ കഴിവ് തെളിയിച്ച ജോയി കുളനടയുടെ വിദഗ്ദ്ധ ചികിത്സയ്ക്ക് വേണ്ട നടപടികൾ സർക്കാർ സ്വീകരിക്കുമെന്ന് മുഖ്യമന്ത്രി പറഞ്ഞു. കുളനട ശ്രീവത്സരം ഓഡിറ്റോറിയത്തിൽ നടന്ന ചടങ്ങിൽവെച്ചാണ് ജോയി കുളനടയെ ആദരിക്കുകയും അദ്ദേഹത്തിന് മുഖ്യമന്ത്രി വിശിഷ്ടാംഗത്വം സമർപ്പിക്കുകയും ചെയ്തത്. കാർട്ടൂൺ അക്കാദമി ചെയർമാൻ ആനിക്കാട് പ്രസന്നൻ അദ്ധ്യക്ഷത വഹിച്ച സമ്മേളനം കെ.ശിവദാസൻനായർ എം.എൽ.എ ഉദ്ഘാടനം ചെയ്തു. ഡോ. വി.പി.ഗംഗാദരൻ, തോമസ് ജേക്കബ് (മനോരമ), ഹാസ്യസാഹിത്യകാരൻ സുകുമാരൻ, കുളനട പഞ്ചായത്ത് പ്രസിഡന്റ് എൽസി ജോസഫ്, റവ.ഡോ.നൈനാൻ വി.ജോർജ്, കാർട്ടൂണിസ്റ്റുകളായ അനിൽ വേഗ, സത്യദേവ് എന്നിവർ പ്രസംഗിച്ചു.

**വളരെ കാലമായി മലങ്കരസഭാദീപത്തിൽ ചിരിവര എന്ന കാർട്ടൂൺ പംക്തി കൈകാര്യം ചെയ്തുകൊണ്ടിരുന്ന ജോയി കുളനടയ്ക്ക് അനാരോഗ്യം മൂലം ആ പംക്തി തുടരുന്നതിന് ബുദ്ധിമുട്ടുണ്ട്. ഇതുവരെയും അദ്ദേഹം വരച്ച കാർട്ടൂണുകൾക്കായി മലങ്കരസഭാദീപത്തിന്റെ പ്രത്യേക നന്ദി അറിയിക്കുന്നു.**

## ധ്യാനവും മദ്ധ്യസ്ഥപ്രാർത്ഥനയും

മാധവശ്ശേരി : കൊല്ലം ഭദ്രാസന പ്രാർത്ഥനായോഗത്തിന്റെ ആഭിമുഖ്യത്തിലും ഇടവക യുവജനപ്രസ്ഥാനത്തിന്റെ സഹകരണത്തിലും ഒരു ഏകദിനധ്യാനവും മദ്ധ്യസ്ഥ പ്രാർത്ഥനയും ആഗസ്റ്റ് 14ന് മാധവശ്ശേരി സെന്റ് തേവോദോറോസ് ഓർത്തഡോക്സ് പള്ളിയിൽവെച്ച് നടത്തി. റവ.എം.വൈ.തോമസുകുട്ടി കോർഎപ്പിസ്കോപ്പാ അദ്ധ്യക്ഷത വഹിച്ച സമ്മേളനം സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. സിസ്റ്റർ ജെറമെയിൻ ധ്യാനം നയിച്ചു. മദ്ധ്യസ്ഥപ്രാർത്ഥനയ്ക്ക് ഫാ.വൈ.തോമസ് നേതൃത്വം നൽകി. ഫാ.മാത്യു ഏബ്രഹാം, സി.ജോർജ്, ഗീവർഗ്ഗീസ് കാനാവിൽ, സി.വി. രാജു, റെജി ജോർജ് തുടങ്ങിയവർ നേതൃത്വം നൽകി.

## എട്ടുനോമ്പ് ആചരണം

**ഫുജൈറ** : സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ സെപ്റ്റംബർ 1 മുതൽ 7 വരെ നടക്കുന്ന എട്ടുനോമ്പ് ആചരണത്തിന്റെ ഭാഗമായി എല്ലാ ദിവസവും സന്ധ്യാപ്രാർത്ഥനയും മദ്ധ്യസ്ഥപ്രാർത്ഥനയും, 7-ാം തീയതി വൈകിട്ട് സന്ധ്യാനമസ്ക്കാരവും തുടർന്ന് വി.കുർബ്ബാനയും നേർച്ചവിളമ്പും നടക്കും. വികാരി ഫാ.ലിജോ ജോസഫ്, ട്രസ്റ്റി ഡോ.കെ.സി.ചെറിയാൻ സെക്രട്ടറി ജോജു മാത്യു തുടങ്ങിയവർ നേതൃത്വം നൽകും.

**പുത്തൻപീടിക** : സെന്റ് മേരീസ് ഓർത്തഡോക്സ് വലിയപള്ളിയിൽ ദൈവമാതാവിന്റെ ജനനപ്പെരുന്നാളിനോടനുബന്ധിച്ച് എട്ടുനോമ്പ് പെരുന്നാൾ സെപ്റ്റംബർ 1 മുതൽ 8 വരെ ആചരിക്കും. എല്ലാ ദിവസങ്ങളിലും അഭിവന്ദ്യ തിരുമേനിമാരുടെ നേതൃത്വത്തിൽ സന്ധ്യാനമസ്ക്കാരവും വി.കുർബ്ബാനയും വചനശുശ്രൂഷയും നടത്തപ്പെടുന്നതാണ്.



## കേരള സംസ്ഥാന ചലചിത്ര അവാർഡ് വിമ്മി മറിയം ജോർജ്ജിന്

തിരുവനന്തപുരം : മികച്ച ഡബ്ബിംഗ് ആർട്ടിസ്റ്റിനുള്ള 2014-ലെ കേരള സംസ്ഥാന ചലചിത്ര അവാർഡ് വിമ്മി മറിയം ജോർജ്ജിന്. 2006-ലും 2011-ലും 2014-ലും അവാർഡുകൾ ലഭിച്ചിട്ടുണ്ട്.

മാർ ഏലിയാ കത്തീഡ്രൽ ഇടവകാംഗമായ ആറ്റുമാലിക്കൽ ജോർജ് സഖറിയായുടെയും ആനിയുടെയും മകളാണ് വിമ്മി. ഭർത്താവ് തേവർവേലിൽ കുടുംബാംഗം ദിലീപ് ജോർജ് ചാണ്ടി. മകൾ : മാളവിക. വിധു മറിയം ജോർജ് ആണ് അനുജത്തി.

## സമൂഹത്തിന് നേർവഴി കാട്ടേണ്ട പ്രവാചകദൗത്യം ക്രൈസ്തവന്റെ ഉത്തരവാദിത്വം : പ. കതോലിക്കാ ബാവാ

തൃശൂർ : സമൂഹത്തിൽ ധാർമ്മികത നഷ്ടപ്പെടുമ്പോൾ നേർവഴി കാട്ടേണ്ട പ്രവാചക ദൗത്യം ഓരോ ക്രൈസ്തവന്റെയും ഉത്തരവാദിത്വമാണെന്ന് പ.കാതോലിക്കാ ബാവാ പറഞ്ഞു. പൗരസ്ത്യ കൽദായ സഭയുടെ തൃശൂരിലെ മർത്തമറിയം വലിയപള്ളിയുടെ ഇരുനൂറാം വാർഷിക ആഘോഷത്തോട് അനുബന്ധിച്ച് നടന്ന സമ്മേളനം ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു പ.കാതോലിക്കാ ബാവാ. ആർത്തിയുള്ള സമൂഹം ധനസമ്പാദനം മാത്രം പരമലക്ഷ്യമാക്കി മുന്നേറുന്നു. സ്വാർത്ഥതയിൽ കുടുങ്ങിയ ഈ മനസ്സുകൾക്ക് അന്യന്റെ വേദന തിരിച്ചറിയാൻ കഴിയാതെയായിരിക്കുന്നു. സ്വാർത്ഥത ഈശ്വരനിഷേധവും അധാർമ്മികവുമാണ്. സമൂഹത്തിൽ ധാർമ്മികതയും ഈശ്വരഭക്തിയും തിരികെ കൊണ്ടുവരാനുള്ള ദൗത്യം ക്രൈസ്തവർ ഏറ്റെടുക്കണമെന്നും പ.കാതോലിക്കാ ബാവാ പറഞ്ഞു. സമ്മേളനത്തിൽ കൽദായ സഭയുടെ ആർച്ച് ബിഷപ്പ് ഡോ.മാർ അപ്രേം അദ്ധ്യക്ഷത വഹിച്ചു. കത്തോലിക്കാ സഭയുടെ ആർച്ച് ബിഷപ്പ് മാർ ആൻഡ്രൂസ് താഴത്ത്, കാളത്തോട് മഹൽ ഇമാം ഹാഫിക്ക് ഹബീബ് ഖാസിം, മാർ പൗലോസ് ബഞ്ചമിൻ, മാത്യു മാമ്പള്ളി, തേറമ്പിൽ രാമകൃഷ്ണൻ എം.എൽ.എ. തുടങ്ങിയവർ പ്രസംഗിച്ചു.

## നിലയ്ക്കൽ ഭദ്രാസന മർത്തമറിയം സമാജം, നവജ്യോതി മോംസ് വാർഷിക സമ്മേളനം

റാന്നി : നിലയ്ക്കൽ ഭദ്രാസന മർത്തമറിയം സമാജത്തിന്റെ അഞ്ചാമത് വാർഷികവും നവജ്യോതി മോംസിന്റെ നാലാമത് വാർഷികവും ഭദ്രാസന മെത്രാപ്പോലീത്താ ഡോ.ജോഷാ മാർ നിക്കോദിമോസിന്റെ അദ്ധ്യക്ഷതയിൽ റാന്നി സെന്റ് തോമസ് അരമനയിൽ നടന്നു. സമാജം പ്രസിഡന്റ് ഡോ.യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലീത്താ സമ്മേളനം ഉദ്ഘാടനം ചെയ്തു. ഭദ്രാസനത്തിലെ തെരഞ്ഞെടുക്കപ്പെട്ട 25 വനിതകൾക്ക് തയ്യൽ മെഷീൻ വിതരണം ചെയ്തു. ഭദ്രാസന സെക്രട്ടറി ഫാ.ഷൈജു കുര്യൻ, മർത്തമറിയം സമാജം വൈസ് പ്രസിഡന്റ് ഫാ.വിൽസൺ മാത്യൂസ്, നവജ്യോതി മോംസ് വൈസ് പ്രസിഡന്റ് ഫാ.ഒ.എം.ശമുവേൽ, മർത്തമറിയം ഭദ്രാസന ജനറൽ സെക്രട്ടറി ശോശോമ്മാ ജോർജ് തുടങ്ങിയവർ പ്രസംഗിച്ചു.

## മലങ്കരസഭ – ചില രചനാത്മക ചിന്തകൾ

അഡ്വ.പി.വി.വർഗീസ് പൂവത്തിനാൽ മലങ്കരസഭാ മാസികയിലും മലങ്കരസഭാദീപത്തിലും സഭാവിശ്വാസം, ചരിത്രം, തർക്കം തുടങ്ങിയ വിവിധ വിഷയങ്ങളെക്കുറിച്ച് വിവിധ കാലഘട്ടങ്ങളിൽ എഴുതിയ ലേഖനങ്ങളുടെ സമാഹാരം.

103 പേജുകൾ. വില 75 രൂപാ, കോപ്പികൾക്ക് : ഫോൺ 9961324867, ഈമെയിൽ : advpvv@hotmail.com

## യുകെ, യൂറോപ്പ്, ആഫ്രിക്ക ഭദ്രാസന ഫാമിലി കോൺഫറൻസ് ഇംഗ്ലണ്ടിൽ



*യു.കെ.യൂറോപ്പ് ആഫ്രിക്ക ഭദ്രാസന ഫാമിലി കോൺഫറൻസ് ഭദ്രാസന മെത്രാപ്പോലീത്താ ഡോ.മാത്യൂസ് മാർ തീമോത്തിയോസ് ഉദ്ഘാടനം ചെയ്യുന്നു*

## ഹിമാലയ വുഡ് ബാഡ്ജ് നേടി



ഭാരത് സ്കൗട്ട് ആൻ ഗൈഡ്സിന്റെ ദേശീയ ബഹുമതിയായ ഹിമാലയ വുഡ് ബാഡ്ജ് നേടിയ മാത്യു രാജൻ. കാതോലിക്കേറ്റ് ആന്റ് എം.ഡി.സ്ക്കൂൾസ് കോർപറേറ്റ് മാനേജുമെന്റിലെ കാർത്തികപ്പള്ളി സെന്റ് തോമസ് ഹയർസെക്കണ്ടറി സ്ക്കൂൾ അദ്ധ്യാപകനും ആലപ്പുഴ ജില്ലാ ട്രെയിനിംഗ് കമ്മീഷണറുമാണ്. മലങ്കര അസോസിയേഷൻ മെമ്പറും, അടൂർ - കടമ്പനാട് ഭദ്രാസന പ്രാർത്ഥനായോഗത്തിന്റെ പറക്കോട് ഗ്രൂപ്പ് സെക്രട്ടറിയുമാണ്. പറക്കോട് സെന്റ് പീറ്റേഴ്സ് ആന്റ് സെന്റ് പോൾ ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗവും എഴങ്കുളം കാവുങ്കൽ വീട്ടിൽ രാജൻ മാത്യുവിന്റെയും ഓമനാ രാജന്റെയും മകനുമാണ്. ഭാര്യ മിനി റ്റി. കൈപ്പട്ടൂർ സെന്റ് ഗ്രിഗോറിയോസ് സീനിയർ സെക്കണ്ടറി സ്ക്കൂൾ അദ്ധ്യാപികയാണ്. മക്കൾ : മെൽവിൻ മാത്യു, മിവൽ മറിയം മാത്യു.

Printed, Published and owned by Fr. Dr. M.O. John . Printed at Udaya Offset Printers, Chungam, Kottayam - 686 001 and Published at Kottayam. Editor: Kunjumon T. Omallor